ങ്ങളെക്കാട്ടിത്തെവരലോകങ്ങളുക്കൾപ്പോവാനാക വിരവൊടു വേണ്ടിനാലെന്നെത്തുടങ്ങളുപ്പിന്നും യാത്ര അരുളിച്ചെയ്താൻ ശ്രീവാസുദേവൻ”

“വിദുരൻതന്റെകായിലിടം കൊണ്ടാൻ ശ്രീവാസുദേവൻ” “ശ്രീവാസുദേവനെ നോക്കി യാത്ര ചൊന്നാൻ ദുര്യോധനൻ” ഇത്യാദി പ്രയോഗങ്ങൾ ആ ഗ്രന്ഥത്തിൽ ധാരാളമായുണ്ട്. ഗവേഷണപടുവായ ശ്രീമാൻ ചിറയ്ക്കൽ ബാലകൃഷ്ണൻ നായർ ബി. എ. എനിക്കയച്ചുതന്നിട്ടുള്ളതും ഭാഷാപരിഷ്കരണക്കമ്മിറ്റിയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിക്കുവാൻ ഇടയുള്ളതുമായ ഉത്തരരാമായണം ഭാഷാഗദ്യത്തിലും “യമലോകം നോക്കിപ്പോവിതും ചെയ്താൻ രാക്ഷസരാജാവു രാവണൻ” “ബ്രഹ്മലോകം നോക്കിയെഴുന്നരുളിനാൻ ബ്രഹ്മൻ തിരുവടി” “വിഷ്ണുഭഗവാനെച്ചെന്നു കണ്ടു നമസ്കരിച്ചറിയിപ്പുതും ചെയ്താനിന്ദ്രൻ” ഇത്തരത്തിലുള്ള പ്രയോഗങ്ങൾ ഒട്ടുവളരെ കാണാവുന്നതാണ്. തിരുവനന്തപുരം ശ്രീമൂലം ഗ്രന്ഥാവലിയുടെ പതിമൂന്നും പതിന്നാലും അങ്കങ്ങളായി പ്രസിദ്ധപ്പെടുത്തീട്ടുള്ള ഭാഗവതം ഭാഷാഗദ്യത്തിൽ “ഭഗവാന്റെ അനുഗ്രഹമെന്നറിഞ്ഞാരവർ” “കടമ്പുമരത്തിന്മേൽ കരേറി അവൻ കിടക്കുന്നതിന്റെ മീതെ അങ്ങു ചാടീ ഭഗവാൻ” “ഒരു നാഴിക ചെല്ലുകിലൊരു യുഗമെന്നു തോന്നുമവർക്ക്” “അപ്പോൾ വൈശ്രവണന്റെ അനുജനാകുന്ന ശംഖചൂഡൻ വന്നാനവിടേക്ക്” ഇങ്ങനെയുള്ള വാക്യങ്ങൾ അവിടവിടെക്കാണുന്നുണ്ടെങ്കിലും കർത്താവിനു പിൻപു വരുന്ന ക്രിയയോടുകൂടിയ വാക്യങ്ങളാണ് അധികം. എന്നാൽ നേരെ മറിച്ചാണ് ഈ വിഷയത്തിൽ മൂലവാക്യത്തിന്റെ

നില. ക്രിയയ്ക്കു പിന്നീടല്ലാതെ കർത്താവു വരുന്ന വാക്യങ്ങൾ ഇതിൽ വളരെ ചുരുക്കം.

ക്രിയകളോടു ലിംഗപുരുഷവചനപ്രത്യയങ്ങൾ ഘടിപ്പിച്ചു ഭാഷാഗദ്യത്തിൽ ഇപ്പോൾ ആരും പ്രയോഗിക്കാറില്ലല്ലോ. 'ലീലാതിലക'ത്തിലെ "ക്രിയായാം കാലത്രയേ പ്രായോ ഗമിതം" എന്ന സൂത്രത്തിൽ നിന്നു ക്രി. പി. പതിന്നാലാംശതകത്തിൽ പ്രായേണ ക്രിയകളോടു മൂന്നു കാലങ്ങളെക്കുറിക്കുമ്പോഴും ലിംഗപുരുഷവചനപ്രത്യയങ്ങൾ ചേർത്തിരുന്നു എന്നു കാണാവുന്നതാണ്. 'പ്രായഃ' പദഗ്രഹണംകൊണ്ടു പ്രത്യുദാഹരണങ്ങൾക്കും സ്ഥാനമുണ്ടെന്നു വരുന്നു: ദൂതവാക്യത്തിൽ അങ്ങനെയുള്ള പ്രത്യുദാഹരണങ്ങൾ നന്നെ ചുരുക്കമാണ്. ഭാഗവതം ഭാഷയിൽ "ശ്രീശുകൻ പറഞ്ഞു" എന്നും "ശ്രീശുകൻ പറഞ്ഞാൻ" എന്നും അവ്യവസ്ഥിതമായി പ്രയോഗങ്ങൾ കാണുന്നതിനു പുറമെ "ബ്രാഹ്മണസ്ത്രീകൾ ആശീർവ്വാദത്തെയും ചെയ്തു" "ഭഗവാൻ ശ്രീകൃഷ്ണൻ പുറപ്പെട്ടും ചെയ്തു" എന്നും മറ്റുമുള്ള വാക്യങ്ങളും വിരളമല്ല.

പഴയ മലയാളത്തിൽ പ്രചുരപ്രചാരങ്ങളായ പല പദങ്ങളും പ്രയോഗങ്ങളും ദൂതവാക്യത്തിൽ ഉണ്ട്. താലങ്ങുക(നലയുക), തറാതെ (തെററാതെ), ഏഴുനിറു (എഴുനേറു), പട്ടുക(പെടുക), പണ്ണി (ചെയ്തു), ഞാങ്ങൾ (ഞങ്ങൾ), നൽവരവ് (സ്വാഗതം), പിളുന്നു (പിളന്നു), വീണ്ണ (വീണ), ആനത്തലവങ്ങൾ (ആനത്തലവന്മാർ), അമഷ (അമർഷം), സൂക്ഷിച്ചു (സൂക്ഷിച്ചു) മുതലായ ഓരോന്നിനും ഓരോ വിശേഷതയുമായ ചരിത്രമുണ്ട്. അതെല്ലാം ഇവിടെ പ്രപഞ്ചനം ചെയ്യുവാൻ സൌകര്യമില്ല. 'നേ്ല്ല

പകരം 'ൻറ' പ്രയോഗിക്കുന്നതായിരുന്നു പണ്ടത്തെ നടപ്പ്. "ഉണ്ട്", "അല്ലാ" ഇവയ്ക്കു പകരം "ഒണ്ട്", "എല്ലോ" എന്നാണു യഥാക്രമം ഗ്രന്ഥത്തിൽ എഴുതിക്കാണുന്നത്. ആ പാഠങ്ങൾ അതേ നിലയ്ക്കുതന്നെ സ്വീകരിച്ചിരിക്കുന്നു. "എല്ലോ" എന്ന പ്രയോഗം കണ്ണശ്ശരാമായണത്തിലുമുണ്ട്. "അല്ലോ" എന്ന പ്രയോഗവും പണ്ടു നടപ്പുണ്ടായിരുന്നതായി കാണുന്നു. "പോയ്ക്കെട്ടു" ഇടങ്ങിയ ചില പഴയ ഭാഷാശൈലികളും മൂലവാക്യത്തിൽ ഇല്ലാതില്ല.

ഭാവികാലത്തിലുള്ള പിൻവിനയെച്ചം കൂടാതെ കാലാദിവിശേഷങ്ങളൊന്നുമില്ലാത്ത കേവലക്രിയയായ നടുവിനയെച്ചം മാത്രം കാണിച്ചു പൂർണ്ണക്രിയ പ്രയോഗിക്കുക എന്നതു ഭാഷയിൽ ഇന്നു നടപ്പില്ല. തമിഴിൽ ഇന്നും അതു നടപ്പിലിരിക്കുന്നുണ്ട്. പ്രസ്തുതഗ്രന്ഥത്തിൽ അത്തരത്തിലുള്ള പ്രയോഗം പ്രായേണ കാണുന്നുണ്ട്. "പുറപ്പെടത്തുങ്ങീതു അസുരഗണം" "ദുഷ്ടമായി ഉജ്ഝിക്ക എൻറിവ്വണ്ണം പ്രവർത്തിക്കത്തുടങ്ങീ" ഇത്യാദി പ്രയോഗങ്ങൾ നോക്കുക.

ഇതുപോലെ ഇനിയും ചിലതു പ്രസ്താവയോഗ്യമായിട്ടുണ്ട്. സഹസ്രവാഹു, വെലാൽക്കരിക്ക, വാധ എന്നു തുടങ്ങി ബകാരത്തിൻറ സ്ഥാനത്തു വകാരപ്രയോഗം പല സ്ഥലങ്ങളിൽ കാണുന്നുണ്ട്. വ, ബ എന്നിവയ്ക്കു തമ്മിൽ അഭേദം സംസ്കൃതത്തിൽ ഉണ്ടെങ്കിലും ശ്ലേഷസിദ്ധി മുതലായ പ്രയോജനങ്ങളുള്ളിടത്തേ അതു കാണാറുള്ളു. പ്രകൃതത്തിൽ ഉള്ള വകാരം സ്പർശാക്ഷരങ്ങളുടെ വർഗ്ഗങ്ങളിൽ തൃതീയാക്ഷരമില്ലാത്തതായ തമിഴിൻറ സംബന്ധത്തെയാണ് കാണിക്കുന്നത്; അവയെ തദ്ഭവങ്ങളായിത്തന്നെ

അംഗീകരിക്കാത്തതുമാണ്. രേഫംകൊണ്ട് ആരംഭിക്കുന്ന ചില പദങ്ങളുടെ മുമ്പിൽ ഇകാരം വന്ന് "ഇരണ്ട്" മുതലായ വിധത്തിലാകുന്ന സമ്പ്രദായവും ചില സ്ഥലങ്ങളിൽ കാണുന്നുണ്ട്. ഇതു ലീലാതിലകത്തിലെ "ഹലി ന വിശേഷഃ" എന്ന സൂത്രത്തെ അനുസരിച്ചുവരുന്ന വികാരമാകുന്നു. ഇവയെല്ലാം ഭാഷയിൽ തമിഴിന്റെ ആധിപത്യം നിലനിന്നുവന്നിരുന്ന ഒരു കാലത്തെ കാണിക്കുന്ന ചിഹ്നങ്ങളാണ്. ഇതുപോലെ സംസ്കൃതത്തിന്റെ അധികാരവും ഭാഷയിൽ ഏറെക്കുറെ പ്രതിഷ്ഠിതമായിരുന്നുവെന്നു താഴെ ചൂണ്ടിക്കാണിക്കുന്ന ഉദാഹരണങ്ങൾ വ്യക്തമാക്കും.

ഒരു ക്രിയയുടെ കാലംകൊണ്ടു മറെറാരു ക്രിയ നടക്കുന്ന കാലത്തെ കാണിക്കുന്ന വിഷയസപ്തമി അല്ലെങ്കിൽ സതിസപ്തമി പ്രയോഗിക്കുന്ന സമ്പ്രദായം സംസ്കൃതഭാഷയിൽ ഉള്ളതാണ്. ഈ വിഷയസപ്തമിയുടെ അസ്പഷ്ടമല്ലാത്ത ഒരു സ്വരൂപം ഈ ഗ്രന്ഥത്തിൽ അതിസുലഭമായി കാണുന്നുണ്ട്. "ത്രൈലോക്യൈശ്വര്യത്തെ ദേവേന്ദ്രനു കൊടുത്തു ത്രൈലോക്യത്തെ സ്ഥിതി വരുത്തിയ കാലത്തു" "അമരരാജധാനിയെ പ്രാപിച്ച് അമരകളോടു പരാക്രമിക്കിന്റ കാലത്തു", "അധോക്ഷജനെ നോക്കി അറിയിച്ചയവസ്ഥയിൽ" എന്ന ഇങ്ങിയ പ്രയോഗങ്ങൾ നോക്കുക. തമിഴ്മണിപ്രവാളത്തിലും ഈ ശൈലിയുടെ സംക്രമമുണ്ട്.

സംസ്കൃതത്തിലെ ശത്രന്തം, ശാനജന്തം എന്നിവയുടെ പ്രതിരൂപകങ്ങളായ വിശേഷണങ്ങൾ (പേരെച്ചങ്ങളിൽ ലിംഗപ്രത്യയം ചേർത്തു നാമങ്ങൾ പോലെയാക്കിയ നിർദ്ദേശകവർത്തമാനവിശേഷണങ്ങൾ) ഇന്നു ഭാഷയിൽ പ്രയോ

ഗിക്കാറില്ല. എന്നാൽ അവ ഈ പുസ്തകത്തിൽ ധാരാളം കാണുന്നുണ്ട്. വിശേഷണവിശേഷ്യങ്ങളുടെ പൂർവ്വാപരഭാവം മാററി വിശേഷണം പിൻപു ചേർക്കുന്നതും ഇതിൽ അപൂർവ്വമല്ല "... ....-സൂത്രധാരൻ........നൈപത്ഥ്യശാല നോക്കി ചെല്ലിൻറവൻ........അറിയിപ്പൂ എൻറു ചൊല്ലി ചെല്ലിൻറവൻ ..........." ഇത്യാദിവാക്യങ്ങൾ നോക്കുക.

സംസ്കൃതത്തിലെ ബഹുവ്രീഹിസമാസം ദ്രാവിഡഭാഷകൾക്കു തീരെ ഇണക്കമില്ലാത്ത ഒന്നാണ്. അതിനെ ഭാഷപ്പെടുത്തുന്നതു സംസ്കൃതം പഠിക്കുമ്പോൾ പരിഭാഷ ചൊല്ലുന്ന രീതിയിൽതന്നെയായാലേ വിശദമാകയുള്ളു. ഭാഷയുടെ സംസ്കൃതപാരതന്ത്ര്യം കുറഞ്ഞു തുടങ്ങിയതോടു കൂടി ഈ രീതി ഇപ്പോൾ ക്ഷയിച്ചുവന്നിട്ടുണ്ട്. എന്നാൽ ഈ ഗദ്യഗ്രന്ഥത്തിൽ പരിഭാഷചൊല്ലുന്നതിന്റെ ഛായയുള്ള രീതിതന്നെയാണ് ആവക ഘട്ടങ്ങളിൽ സ്വീകരിച്ചു കാണുന്നത്. "ചുവന്നു ചെറുതാകിന തിരുവുടമ്പിനെ ഉടയനായ്", "സമാഗതമാകിന യുദ്ധമഹോത്സവത്തെ നിരൂപിച്ചു സന്തോഷത്തോടുകൂടി ഇരിക്കിൻറ എന്നുടെ ഹൃദയം കടന്നു കളയപ്പെട്ടിരിക്കിൻറ ക്രോധാവേഗത്തോടു കൂടിയ കണക്കെ ഇരിക്കിൻറു" എന്നു തുടങ്ങിയ പ്രയോഗങ്ങൾ നോക്കുക.

യച്ഛബ്ദവും, തച്ഛബ്ദവും എന്നിവയുടെ ഘടനകൊണ്ടു വിശേഷണവിശേഷ്യഭാവത്തെ കാണിക്കുന്ന സമ്പ്രദായം സംസ്കൃതത്തിലുള്ളത് അങ്ങനെതന്നെ പകർത്തി അന്വയാർത്ഥം ചൊല്ലുന്ന രീതിയിൽ ഈ ഗ്രന്ഥത്തിൽ അംഗീകരിച്ചിരിക്കുന്നു. "ശ്രീവടുവാമനമൂർത്തിയുടെ ആ ശ്രീപാദം നിങ്ങളെ രക്ഷിപ്പൂതാക യാതൊരു ശ്രീപാദംകൊണ്ടു നമു

ചിയാകിൻറ ദൈത്യവരൻ............ഉയരത്തേട്ടത്തെറിയപ്പെട്ടിളു" ഇത്യാദി പ്രയോഗങ്ങൾ നോക്കുക.

ഇങ്ങനെ നോക്കിയാൽ "ചതുസ്സാഗരപര്യന്തയായിരുന്ന ഭൂമി നിസ്സപത്നയായ് എന്നതധീനയായിട്ടും വരും" എന്നാദിയായി വിശേഷണവിശേഷ്യങ്ങൾക്കു സമാനലിംഗത്വം മുതലായി സംസ്കൃതത്തിൽ നടപ്പുള്ള വേറെയും ചില വിധികളും ഈ ഗ്രന്ഥത്തിൽ അനുസരിച്ചിരിക്കുന്നതായി കാണാം. ഇതിലെ ഭാഷ സംസ്കൃതത്തിൻെറയും തമിഴിൻെറയും സംബന്ധത്തെ ധാരാളം കാണിക്കുന്നുണ്ടെന്ന് ഇത്രയുംകൊണ്ടു വിശദമാകുമെന്നു വിശ്വസിക്കുന്നു.

ഭാഷാപരിഷ്കരണക്കമ്മറ്റിയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്നതിനു സർവ്വപ്രകാരത്തിലും യോഗ്യതയുള്ളതാണ് ഈ പുസ്തകം. ഇങ്ങനെ പറയുന്നതിനു പലകാരണങ്ങൾ ഉണ്ട്. ഗദ്യമായാലും പദ്യമായാലും, പഴയ ഗ്രന്ഥപ്പുരകളിൽനിന്നു കണ്ടുകിട്ടുന്ന പ്രാചീനങ്ങളായ ഭാഷാഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതു ഭാഷയുടെ പരിഷ്കരണത്തിനു പ്രധാനോപായമാണ്. ഭൂതത്തിൻെറ സഹായം കൂടാതെ വർത്തമാനത്തിൻെറ ഗുണദോഷങ്ങളെ വിവേചനം ചെയ്യുവാനോ ഗുണദോഷവിവേചനം കൂടാതെ ഭാവിയിലേക്കുള്ള പരിപാടിയെ ഉറപ്പിക്കുവാനോ സാധിക്കയില്ല. ഈ ഗ്രന്ഥം പ്രാചീനകാലത്തു നടപ്പിലിരുന്ന പ്രൌഢവും പ്രസന്നവും സരസവുമായ ഭാഷാഗദ്യത്തിൻെറ മാതൃക നമുക്കു കാണിച്ചുതരുന്നുണ്ട്. ഭാഷയിൽ ഗദ്യമെന്നൊന്ന് ഈയിടയിലുണ്ടായതാണെന്നുള്ള ചിലരുടെ അന്ധവിശ്വാസത്തിന് ഇത്തരത്തിലുള്ള ഗ്രന്ഥങ്ങളുടെ പ്രകാശനംകൊണ്ടു

വലിയ ഇളക്കം തട്ടാതെയിരിക്കുകയില്ല. ഇതിൽ സംസ്കൃതപദങ്ങളും തമിഴ്‌രീതിയിലുള്ള പ്രയോഗങ്ങളും ധാരാളമുണ്ടെങ്കിലും ഈ ഭാഷയുടെ പ്രസന്നതയ്ക്കോ സാരസ്യത്തിന്നോ ഒരു വിധത്തിലും ഹാനിവരുത്തുന്നില്ല. യാതൊരു കെട്ടില്പും കൂടാതെ നിരർഗ്ഗളമായൊഴുകുന്ന ഇതിലെ ഭാഷാനദി ഏവരേയും തന്നിൽ അവഗാഹനം ചെയ്വാൻ പ്രേരിക്കാതിരിക്കയില്ല. അവഗാഹനം ചെയ്യുന്നവരുടെ ഹൃദയം തെളിയുകയും, ഇത്ര പ്രാചീനമായ കാലത്തുതന്നെ ഇത്ര സ്പൃഹണീയമായ ഗദ്യരീതി നമ്മുടെ ഭാഷയിൽ ഉണ്ടായിരുന്നുവല്ലോ എന്ന് അഭിമാനംകൊള്ളുകയും ചെയ്യും.

ഈ ഭാഷാഗദ്യം സാഹിത്യഗുണംകൊണ്ടു നോക്കുമ്പോഴും ഉജ്ജ്വലം ഉൽകൃഷ്ടമായിട്ടാണിരിക്കുന്നത്. ശബ്ദഭംഗി, അർത്ഥഭംഗി, കല്പനാചാതുര്യം മുതലായവകൊണ്ടാണല്ലോ സാഹിത്യഗുണത്തെ കണക്കാക്കേണ്ടത്. ഇവയെല്ലാം ഈ ഗ്രന്ഥത്തിൽ സഹൃദയജനങ്ങളുടെ ശ്ലാഘയ്ക്കു പാത്രമാകത്തക്കവിധം ഇണങ്ങിയിരിക്കുന്നുണ്ട്. ഉദാഹരണങ്ങൾ ഇതിൽ ആപാദചൂഡം കാണാം. ആദ്യത്തെ മംഗളശ്ലോകത്തിന്റെ വിവരണമായ ഗദ്യം, മന്ത്രശാലയിലേക്കു ചെല്ലുമ്പോൾ ദുര്യോധനൻ വിചാരിക്കുന്നതിനെ പറയുന്ന ഗദ്യം, അതിന്നടുത്തുതന്നെ ഭഗവാന്റെ വിചാരമായിട്ടുള്ള ഗദ്യം, ശ്രീകൃഷ്ണസുയോധനസംവാദം, വിശ്വരൂപപ്രദർശനം എന്നിവ വിശേഷിച്ചും പ്രസ്താവയോഗ്യമാണ്. കഥാവർണ്ണനയിൽ ഒരു പാത്രത്തിന്റെ സ്വഭാവം അതിന്റെ വാക്കുകൾകൊണ്ടും പ്രവൃത്തികൾകൊണ്ടും വ്യക്തമാക്കുന്നതിലാണ് കല്പനാചാതുര്യം സ്ഥിതിചെയ്യുന്നത്. ഇതിൽ ശ്രീകൃഷ്ണന്റെ വിചാര

ത്തെ വർണ്ണിക്കുന്നതിന്റെ മദ്ധ്യത്തിൽ രാജസൂയം കഥ പറയുന്നതിൽ, ഭഗവാന് അഗ്രപൂജ ചെയ്തതിൽ കുപിതനായി പല ദുർവ്വചനങ്ങളും പറയുന്ന ശിശുപാലനോടു യുധിഷ്ഠിരൻ പറയുന്നത് "എടോ ശിശുപാലാ ഇസ്സഭയിങ്കൽ നിന്നെക്കാട്ടിൽ വൃദ്ധതമന്മാരായ് മഹാനുഭാവന്മാരാകിന മഹീപതിമാർ അനേകം ഉണ്ടിരിക്കിന്റൂ. എൻറാൽ ഇവർ സഹിച്ചിരിക്കിന്റെടത്തു നീയും പൊറുത്തിരിക്കയല്ലയോ അഴകിയൂ" എന്നു മാത്രമാണ്. ഈ അനുനയവാക്കിൽനിന്ന് യുധിഷ്ഠിരന്റെ ശാന്തി, തിതിക്ഷ മുതലായവ പ്രസ്പഷ്ടമാകുന്നുണ്ട്. അതു കേട്ടതിപ്പുറം ശിശുപാലനോടു കോപിച്ച ഭീഷ്മപിതാമഹൻ പറയുന്ന "അനുനയത്തിന്നർഹനല്ല ശിശുപാലൻ" എന്നു തുടങ്ങിയ വാക്യങ്ങളിൽനിന്ന് അദ്ദേഹത്തിനുള്ള അസാധാരണമായ ഭഗവൽഭക്തിയും അപ്രതിഹതങ്ങളായ വീര്യപരാക്രമങ്ങളും വ്യക്തമാകുന്നുണ്ട്. ഭഗവാൻ ദുര്യോധനനോട് അർദ്ധരാജ്യം തരണമെന്ന യുധിഷ്ഠിരസന്ദേശത്തെ അറിയിച്ചതു കേട്ട ദുര്യോധനൻ പറയുന്ന "എടോ ദൂതാ രാജ്യവ്യവഹാരത്തെ അറിയിന്റായതല്ല ഭവാൻ" എന്നാദിയായ വാക്യങ്ങൾ സുയോധനനുള്ള ഐശ്വര്യമത്തത, ദുരഭിമാനം, പണ്ഡിതമ്മന്യത, സജ്ജനദ്വേഷം മുതലായവയെ വിശദമാക്കുന്നുണ്ട്. സർവ്വജ്ഞനായ ഭഗവാന്റെ മുമ്പിൽ "അസാഹസൈരലഘുവ്യവസായശീലൈഃ" ഇത്യാദി പ്രമാണം ചൊല്ലി അർത്ഥം പറയുകയും, വലിയൊരു നീതിശാസ്ത്രജ്ഞനെന്നു ഭാവിച്ചു സാമദാനഭേദദണ്ഡങ്ങളെക്കുറിച്ചു പ്രസംഗിക്കയും ചെയ്യുന്ന സുയോധനന്റെ സ്വഭാവത്തെ കവി എത്രയും തന്മയത്വത്തോടുകൂടി ചിത്രീകരിച്ചിട്ടുണ്ട്.

നാനൂറ്റൻപതു കൊല്ലത്തിനു മുൻപ് എഴുതിയ ഈ താളിയോലഗ്രന്ഥത്തിലെ ലിപികൾ ഗ്രന്ഥാക്ഷരമാലയിൽനിന്നു മലയാളം ക്രമേണ വേർപെട്ടു വന്നതിന്റെ ഒരു പ്രധാനഘട്ടത്തെ വെളിപ്പെടുത്തുന്നുണ്ട്. 'ൺ' എന്ന ടകാരഘടിതമായ ചില്ലിന്റെ സ്ഥാനത്തിൽ ഗ്രന്ഥത്തിൽ 'ൃ' എന്നാണ് എഴുതിക്കാണുന്നത്. ളകാരത്തിന്റെ ചില്ലാകയാലാണ് ഈ ചിഹ്നം പൂർവ്വകാലങ്ങളിൽ ഗ്രന്ഥമെഴുത്തുകാർ ആ ഘട്ടങ്ങളിൽ ഉപയോഗിച്ചുവന്നത്; അതിന് ഔചിത്യവുമുണ്ടായിരുന്നു. അച്ചടിക്കുന്നതിനും വായിക്കുന്നതിനുമുള്ള സൗകര്യത്തെ ഉദ്ദേശിച്ച് 'ൺ' എന്ന ലിപി തന്നെയാണ് മുദ്രണത്തിൽ സ്വീകരിച്ചിട്ടുള്ളത്. 'ഴ്' എന്നുള്ള ഴകാരത്തിന്റെ ചില്ലായി ഗ്രന്ഥത്തിൽ ഗ്രഹിച്ചിരിക്കുന്നു. 'ങ' എന്നൊരു ലിപി പൂർവ്വകാലത്തുണ്ടായിരുന്നില്ല. ഗ്രന്ഥത്തിൽ 'ം ങ' എന്നാണ് ആ വർണ്ണത്തിനുള്ള ലിപി. അച്ചടിയിൽ 'ങ' തന്നെ ഉപയോഗിച്ചിരിക്കുന്നു. 'ചെയ്തു' 'എയ്തു' എന്നിങ്ങനെ ഇപ്പോൾ യകാരതകാരസംയോഗത്തോടുകൂടി എഴുതുന്ന വാക്കുകൾ ഗ്രന്ഥത്തിൽ 'ചെയിതു' 'എയിതു' എന്നാണ് എഴുതിക്കാണുന്നത്. എന്നാൽ ആധുനികരീതി അച്ചടിയിൽ സ്വീകരിച്ചിരിക്കുന്നു. 'ഁ' എന്നാണ് പ്രായേണ അനുസ്വാരത്തിന്റെ ചിഹ്നമായി ഗ്രന്ഥത്തിൽ എഴുതീട്ടുള്ളത്. എന്നാൽ പരാക്ഷരത്തിന്റെ യോഗത്തിൽ മകാരത്തിനു യോജിപ്പുള്ള സ്ഥലങ്ങളിൽ മാത്രമേ ഇങ്ങനെ ചെയ്തുകാണുന്നുള്ളു. അല്ലാത്ത സ്ഥലങ്ങളിൽ 'ം' എന്ന അനുസ്വാരചിഹ്നംതന്നെ ഗ്രന്ഥമെഴുത്തുകാരനും ഉപയോഗിച്ചിരിക്കുന്നു. യാതൊരു വിരാമചിഹ്നവും ഗ്ര

നഥത്തിൽ ഇല്ല. വാക്യങ്ങൾ യഥാസൌകൎയ്യം മുറിച്ചു ചൊല്ലേണ്ട ഭാരം വായനക്കാൎക്കു വിട്ടുകൊടുത്തിരിക്കുന്നതായാണ് കാണുന്നത്. അച്ചടിയിൽ ഖണ്ഡികാവിഭാഗം ചെയ്തിട്ടുണ്ട്.

ഈ ആമുഖോപന്യാസം ഇനിയും ദീൎഘിപ്പിക്കുന്നില്ല. ഈ ഭാഷയ്ക്കു അനൎഘമായ ഒരു സമ്പത്തും ആഭരണവുമാണെന്നുള്ള എന്റെ അഭിപ്രായം പണ്ഡിതന്മാരായ ഭാഷാഭിമാനികൾ സമ്മതിക്കുമെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു.

തിരുവനന്തപുരം,
23—12—11

ഉള്ളൂർ എസ്. പരമേശ്വരയ്യർ,
പ്രസിഡെന്റ്,
ഭാഷാപരിഷ്കരണക്കമ്മിററി.

# ദൂതവാക്യം

## നാടകം ഭാഷ.

(ഗദ്യം)

---

ഹരിഃ ശ്രീഗണപതയേ നമഃ.

ചൊന്നാൻ സൂത്ര(ധാരൻ):— "ഭഗവാൻ ഇന്ദ്രാവരജൻ ഉപേന്ദ്രൻ ശ്രീവടുവാമനമൂൎത്തിയുടെ ആ ശ്രീപാദം നിങ്ങളെ രക്ഷിപ്പുതാക. യാതൊരു ശ്രീപാദംകൊണ്ടു നമുചിയാകിന്റ ദൈത്യവരൻ അതിവിശാലമാകിന്ന അംബരമാൎഗ്ഗത്തിങ്കൽ ഉയരെത്തട്ടിയെറിയപ്പെട്ടിതു, യാതൊരു ശ്രീപാദം ഉദഞ്ചലോകമളപ്പാനായരിന്റ കാലത്തു ത്രൈലോക്യത്തിന്നു ഉത്സവാൎത്ഥമായ് എടുത്തു നാട്ടിന കനകയൂപം പോലെ കാണപ്പെട്ടിതു. ഇങ്ങനെ ഇരുന്ന ഉപേന്ദ്രന്തിരുവടിയുടെ ശ്രീപാദം നിങ്ങളെ രക്ഷിപ്പുതാക. തനക്കളായ് താമ്രങ്ങളായിരിക്കിന്റ നഖമണികളോടുകൂടി ഇരിക്കിന്റ (ശ്രീപാദം) അംബരമാൎഗ്ഗത്തിങ്കൽ നമുചിയാകിന്റ ദൈത്യൻ എടുത്തെറിയപ്പെട്ടവാറു എങ്ങനെ എങ്കിൽ അതിന്നു മുന്നമേ നരകമഥനൻ നാരായണസ്വാമി നരസിംഹരൂപിയായ് ഹിരണ്യകശിപുവിനെ നഖമുഖങ്ങളെ കൊണ്ടു പിളൎന്നു കൊന്റു ത്രൈലോക്യൈശ്വൎയ്യത്തെ ദേവേന്ദ്രന്നു കൊടുത്തു ത്രൈലോക്യത്തെ സ്ഥിതിവരുത്തിയ കാലത്തു അസുരകളെല്ലാംകൂടി നിരൂപിച്ചു വൈരോചനി മഹാബലിയുടെ സകാശത്തെ പ്രാപിച്ചു അവനെ നോ

ക്കി പ്രതിപാദിച്ചു തുടങ്ങി. ഏതോ ദൈത്യേന്ദ്രാ നിന്നുടെ പിതാമഹനായിരുന്ന ഹിരണ്യകശിപുവെന്നൊരുത്തൻ ഈ ത്രൈലോക്യാധിപത്യം അതിനെ വെലാൽക്രമിച്ചു പറിച്ചു കൊൾക ചെയ്തു. ദേവേന്ദ്രൻ വിഷ്ണുഭഗവാനെ പ്രാൎത്ഥിച്ചു വിഷ്ണു മായാപ്രഭാവംകൊണ്ടു ഹിരണ്യകശിപുവിനെ നിഗ്രഹിച്ചു സ്വീകരിച്ചൊന്റു ഈ സ്വൎഗ്ഗരാജ്യം. എന്റാൽ പെരിക വിരഞ്ഞു അ....ളെ എല്ലാമെയും നിഗ്രഹിച്ചു സ്വൎഗ്ഗരാജ്യം കൊണ്ടനുഭവിക്ക എന്റിങ്ങനെ പ്രതിപാദിച്ചു പ്രീതമനസ്സനാകിന മഹാബലിയെ ദേവവധാൎത്ഥമായ് ഇന്ദ്രനാക്കി അഭിഷേകം പണ്ണിതു. പിന്നെ ത്രൈലോക്യവിജയാൎത്ഥമായ് ദൈത്യകോടികളെ നിയോഗിച്ചാൻ മഹാബലി; പുറപ്പെടത്തുടങ്ങിതു അസുരഗണം. മഹാപത്മൻ നികുംഭൻ കാഞ്ചനാക്ഷൻ കപിസ്കന്ധൻ മേഘനാദൻ ബലാന്ധമൻ ഇത്യാദി പുറപ്പെടത്തുടങ്ങിതു. സിംഹികാതനയൻ രാഹു പുറപ്പെട്ടാൻ. മഹാബലിയുടെ പുത്രൻ സഹസ്രബാഹു രഥാധിരഥാകാലി പ്പടയോടുകൂട ധ്വജങ്ങൾ അശ്വങ്ങൾ ആനത്തലവങ്ങൾ എന്റേവമാദികളോടു കൂട അമരരാജധാനിയെ പ്രാപിച്ചു അമരകളോടു പരാക്രമിക്കിന്റ കാലത്തു സമൎത്ഥരാകിന ദൈത്യന്മാരുടെ ശരകന്താദി ആയുധവരങ്ങളാൻ പരിപീഡിതരായ് കെട്ടോടിപ്പോയിതു ദേവതാവൎഗ്ഗം. സ്വൎഗ്ഗരാജ്യം മഹാബലിക്കായിതു. പിന്നെ ദേവകൾ സ്വൎഗ്ഗത്തെയും കളഞ്ഞു ബ്രാഹ്മണവേഷപ്രതിച്ഛന്നരായ് പൃഥിവിയിങ്കൽ പെരുമാറിന്റവർകൾ തങ്ങളിൽ കൂടി നിരൂപിച്ചു ക്ഷീരാൎണ്ണവം പ്രാപിച്ചു ശ്രീനാരായണസ്വാമിയെ സ്തുതിക്കിന്റ കാലത്തു അനന്തനാകിന്റ അഹിപതിമേൽ

അധിവസിച്ചരുളുന്റ അംബുജാലയാവല്ലഭൻ അമരകളു
ടെ സകാശം പ്രാപിക്കിന്റ കാലത്തു "പ്രഭോ മഹാബ
ലിയുടെ ശൌര്യാഗ്നിയാൽ ചുടപ്പെട്ടിരിക്കിന്റ ഞങ്ങ
ളെ നിന്തിരുവടിയുടെ കരുണാസ്രാവത്തിൽ മുഴുകി കുളു
ർപ്പിച്ചരുളുക ദേവദേവശാ" എന്ററിയിക്കിന്റ കാലത്തു
ശ്രീപ്രഹ്ലാദകുലത്തിലൊരുത്തനാകയും എന്നിൽ
ഭക്തനാകയുമൊണ്ടു എന്റാൽ ഉപായാന്തരങ്ങളെക്കൊ
ണ്ടു അവനാലൊള്ള ഉപദ്രവത്തെ കെടുക്കിന്റിതൊണ്ടു
എന്റരുളിച്ചെയ്തു അദിതിദേവിയുടെ തിരുവുദരാധാര
ത്തെ പ്രാപിച്ചരുളിനാൻ. അനന്തരം മഹാബലി ദുർന്നി
മിത്തഗ്രഹഗൃഹീതനായ് പിതാമഹമുഖവിഗളിതമാകിന
പരംപുരുഷപരാക്രമത്തെ നിന്ദിക്ക നിമിത്തമായ് കോപി
ക്കിന്റ ശ്രീപ്രഹ്ലാദനിയോഗത്താൽ അശ്വമേധം ദീ
ക്ഷിച്ചു പാത്രികളെ സംഗ്രഹിച്ചു ഋത്വിക്കുകളെ വരിച്ചു
കൊണ്ടു കതിര പെരുമാററി ചടങ്ങു പിഴയാതെ യാഗ
ങ്ങളെച്ചെയ്തു മുടിച്ചു പ്രാർത്ഥിതപ്രദാനപരായണനായ് വസി
ക്കിന്റ കാലത്തു, അദിതിദേവിയുടെ തിരുവുദരാധാരത്തി
ങ്കൽ നിന്റു ദിവ്യം വർഷസഹസ്രംകൂടി ജനിച്ചു ചുവ
ന്നു ചെറുതാകിന തിരുവുടമ്പിനെ ഉടയനായ് ദേവമ
ന്ത്രി ബൃഹസ്പതിയെ ഉപാധ്യായനായ് കല്പിച്ചു ആയി
രം ശാഖകളോടുകൂടി ഇരിക്കിന്റ സാമവേദത്തിൽ വാമ
ദേവ്യമാകിന്റ ശാഖ അളന്നു പാടി മഹാബലിയുടെ യ
ജ്ഞവാടം പ്രാപിച്ച കാലത്തു, മധുരമധുരമാകിന സാമ
ഗാനംകേട്ടു സന്തോഷിതഹൃദയനാകിന മഹാബലി ശ്രീ
വടുവാമനമൂർത്തിയെ നോക്കി "നൽവരവാവുതാക. എന്തി
നെ ഇച്ഛിക്കിന്റൂ? അഭിപ്രേതമായിരുന്ന വരത്തെ വരി

ക്ക" എന്റിങ്ങിനെ മഹാബലപരാക്രമനാകിന മഹാബലി ചൊല്ലിന്റതു കേട്ടു അരുളിച്ചെയ്തു ശ്രീവടുവാമനമൂൎത്തി. "എടോ ദൈത്യേന്ദ്രാ രാജ്യത്തിങ്കൽ ശ്രദ്ധയില്ലാ എനിക്കു. അപ്പടിയേ ധനത്തിലും രത്നങ്ങളിലും സ്ത്രീകളിലും ശ്രദ്ധയില്ലാ. നിനക്കു ധൎമ്മസ്ഥിതി ഉണ്ടാകിന്റതാകിൽ നിന്നെ പ്രാൎത്ഥിക്കിന്റവൻ കൃതാൎത്ഥനായ് യജ്ഞശാല നാട്ടുവാൻ എന്നുടെ അടിയാൽ മൂവടി പ്രമാണം ഭൂമി തരവേണ്ടും" എന്റു പ്രാൎത്ഥിക്കിന്റ അവസ്ഥയിൽ "എടോ ബ്രാഹ്മണശ്രേഷ്ഠാ മൂന്റു പദങ്ങളെക്കൊണ്ടെന്തു നിന്തിരുവടിക്കു പ്രയോജനം? നൂറുതാൻ ആയിരന്താൻ അടി പ്രമാണം ഭൂമി അളന്നുകൊൾക" എന്റ മഹാബലിയുടെ വചനം കേട്ടു പ്രഹ്ലാദനാകിന്റ അമാത്യൻ ചൊന്റു ചെറുത്താൻ: "കേവലം ബ്രാഹ്മണനല്ല ഇവൻ. അസുരഹന്താവു അമരനാഥൻ നാരായണസ്വാമി ഇക്കാണാകിന്റതു. ബ്രഹ്മദത്തവരഗൎവ്വിതനായ് ത്രൈലോക്യശത്രുഗൎവ്വിതനായ് നിന്തിരുവടിയുടെ ഗുരുവായിരുന്ന ഹിരണ്യകശിപുവിനെ ശ്രീനരസിംഹത്തിരുവുരുവിനെ സംഗ്രഹിച്ചു കൂൎത്തു കൊടിയവായിരിക്കിന്റ നഖങ്ങളെക്കൊണ്ടു വക്ഷസ്ഥലം പിളൎന്നു കൊന്റതുളിയോൻ യാവനൊരുത്തൻ; അങ്ങനെ ഇരുന്ന നളിനാലയാകാന്തൻ നാരായണസ്വാമിയേ ഇതു" എന്റു പ്രഹ്ലാദൻ ചൊല്ലിന്റതു കേട്ടു "ക്ഷീരാൎണ്ണവത്തിങ്കൽ അനന്താഹിഭോഗപൎയ്യങ്കശായിയായ് ശ്രീശാൎങ്ഗം നന്ദകം ശ്രീസുദൎശനം കൌമോദകി ശ്രീപാഞ്ചജന്യം എന്റി പഞ്ചായുധങ്ങളോടുകൂടി ഇരിക്കിന്റ ശ്രീരമണൻ ശ്രീനാരായണസ്വാമി യുദ്ധത്തിങ്കൽ വച്ചു പരാക്രമിപ്പാനശക്തനായ് വന്നിരിക്കിന്റതാ

കിൽ കൊടുക്കിൻറിതൊണ്ടു" എൻറു ചൊല്ലി...... കള
ഞ്ഞു പൊല്പാത്രയിൽ നീർ കോരി കൊണ്ടു പോന്ന ത്രിള
വരനാശ്വരൻ ശ്രീനാരായണസ്വാമിക്കു മൂവടി പ്രമാണം
ഭൂമിക്കു നീർവീഴ്ത്തിൻറ കാലത്തു, പ്രതിനവവികസിതകമല
ദലസദൃശമാകിന്ന കരതലത്തിങ്കൽ ദാനവസലിലം വീണ്ണ
കാലത്തു, ഇരണ്ടു ശ്രീവാഹുക്കളും നാലായ് എട്ടായ് ക്രമ
ത്താലെ ആയിരം ശ്രീവാഹുക്കൾ തികഞ്ഞു ശരശാർങ്ഗ
ശംഖചക്രനന്ദകഗദാകൗമോദകീപ്രമുഖായുധവരങ്ങളാൽ അ
ലംകൃതങ്ങളാകിന്ന ശ്രീവാഹുക്കളെ ഉടയനായ് ത്രൈലോ
ക്യക്രീതിഹാന്ത്യർത്ഥം ജാംബവാനെ നിയോഗിച്ചു സ്വതല
മാകിൻറ വിലസാഗ്ഗ്രം ആചന്ദ്രതാരമായ് കൊടുത്തു കീഴ
നോക്കി ചെല്ലിൻറ ശ്രീപാദത്തെ കണ്ടുപിടിച്ചു കാലത്തു
പാദാവധൂതനായ് ഭൂമിൽ വീണ്ണ നുറുങ്ങിപ്പോയിനാൻ.
ഉരലുപലോകമളപ്പാനായരിൻറ ശ്രീപാദത്തെ നമുചിയാ
കിൻറ ദൈത്യൻ പിടിച്ചു കാലത്തു ആകാശമാർഗ്ഗത്തിങ്ക
ലാമാറു ഉയര കുടഞ്ഞെറിഞ്ഞിനാൻ. യാതൊരു ശ്രീപാദം
കൊണ്ടു നമുചിയാകിൻറ ദൈത്യവരൻ അതിദൂരക്കളായി
ച്ചുവന്ന അതികോമളങ്ങളായിരുന്ന നഖമണിനികരങ്ങ
ളാൽ ബന്ധുജീവകസുമസദൃശച്ഛായമായിരുന്ന അംബര
മാർഗ്ഗത്തിങ്കൽ മേൽ നോക്കി എറ്റുതെറിയപ്പെട്ടിളു ത്രില
വനാത്ഭുതവൈകഹേതുകമായിരുന്ന ഇന്ദ്രാവരജൻ ഉപേ
ന്ദ്രത്തിരുവടിയുടെ ആ ശ്രീപാദാരവിന്ദം നിങ്ങളെ നിത്യ
മായ് രക്ഷിപ്പതാക".

എൻറു പ്രസ്താവംകൊണ്ടു വിസ്തൃതകഥാശേഷസൂ
ചകപ്രവീണവാണീവിലാസമുടയനാകിന്ന സൂത്രധാരൻ മ
... ഗാഢജർജ്ജരഹസ്തരാകിന്ന പാരിപാർശ്വകന്മാരോടുകൂ

ട പുറപ്പെട്ടു രംഗത്തിങ്കൽ പഞ്ചപാദമെന്റു രംഗഭൂമിങ്കൽ സഭാപതിയോടുകൂടി വസിച്ചരുളുന്റ പണ്ഡിതമഹാസഭയെ നോക്കി ആശീൎവ്വാദം പണ്ണി തിരിഞ്ഞു നൈപത്ഥ്യശാല നോക്കി ചൊല്ലിന്റവൻ; കൂത്താടുവാനാക്കിയ കൊണ്ടു കുറവു കെട്ടു എന്റൊള്ളിടം അറിയിപ്പു എന്റു ചൊല്ലി ചൊല്ലിന്റവൻ "എന്നെ വിജ്ഞാപനത്തിങ്കൽ ഞാൻ ഏകാഗ്രചിത്തനായിരിക്ക ചെയ്കേ ഒരു ശബ്ദമേപോ . . കേൾക്കാകിന്റു. അമയ്യമിതിനെ കുറികൊണ്ടു കേൾപ്പു ഞാൻ" എന്റു ചൊല്ലിന്റ കാലത്തു നൈപത്ഥ്യത്തിങ്കൽ ശബ്ദമൊണ്ടായിതു "എടോ എടോ ദ്വാരപാലപ്രധാനന്മാരേ മഹാരാജൻ ദുൎയ്യോധനനാജ്ഞാപിക്കിന്റാൻ" എന്റിങ്ങനെ നൈപത്ഥ്യത്തിങ്കലൊണ്ടാകിന്റ ശബ്ദത്തെ കേൾക്കിന്റ സൂത്രധാരൻ "അറിഞ്ഞേൻ ഞാനിശബ്ദമൊണ്ടാവാനൊള്ള കാരണം ധൂൎത്തികളാകിന ദുൎയ്യോധനാദികൾക്ക പ്രഥിതപരാക്രമരാകിന പാണ്ഡുപുത്രന്മാരോടു വൈരം സംഭവിച്ച വിഷയത്തിങ്കൽ മന്ത്രതന്ത്രജ്ഞരാകിന മഹീപതികളോടുകൂടി കാൎയ്യനിരൂപിപ്പാൻ ദുൎയ്യോധനനിയോഗത്താൽ ഭൃത്യൻ രാജസമൂഹത്തെ മന്ത്രശാലയിലാക്കുവാൻ അദ്ധ്യവസിച്ചു മന്ത്രശാലെ നവീകരിക്ക ചെയ്യിന്റതു" എന്റിങ്ങനെ ശ്രുതചാസ്ഥാപന, ശ്ലേഷചാസ്ഥാപന, സൂതചാസ്ഥാപന എന്റി സ്ഥാപനകളിൽ വച്ചുകൊണ്ടു ശ്രുതചാസ്ഥാപനകൊണ്ടു കഥാസ്ഥാപന ചെയ്തു മേലിൽ വന്റ കഥയെ സൂചിച്ചു കീഴ കഴിഞ്ഞ കഥയെ രംഗത്തിങ്കൽ സ്ഥാപിച്ചു രംഗദേവതാവന്ദനം പണ്ണി പ്രയോഗാൎത്ഥമായ് നൈപത്ഥ്യശാല നോക്കി ചൊല്ല തുടങ്ങിനാൻ കഥാസൂചകൻ സൂത്രധാരൻ.

ചൊന്നാൻ കാഞ്ചുകീയൻ ദുൎയ്യോധനനിയോഗത്താൽ രാജസമൂഹത്തെ മന്ത്രശാലയിലാക്കുവാനദ്ധ്യവസിക്കിന്റവൻ പ്രതിഹാരകപ്രവരന്മാരെ നോക്കി "എടോ എടോ പ്രതിഹാരശ്രേഷ്ഠന്മാരേ മഹാരാജൻ ദുൎയ്യോധനൻ ആജ്ഞാപിക്കിന്റാൻ ഇപ്പൊഴ് മന്ത്രവിചക്ഷണരാകിന സൎവ്വമഹീപതിമാരോടും കൂട മന്ത്രിപ്പാനിച്ഛിക്കിന്റാൻ എന്റാൽ സമസ്തരാജമണ്ഡലത്തെ മന്ത്രസഭയിലാക്കുക എന്റിങ്ങനെ ദുൎയ്യോധനനിയോഗം" എന്റു ചൊല്ലി മുമ്പിങ്കൽ നോക്കിന്റവൻ "എടോ ഇവനെല്ലൊ മഹിതമഹാമഹിമാവാകിന മഹാരാജന്ദുൎയ്യോധനന്തിരുവടി ഇങ്ങു നോക്കി എഴുന്നരുളുന്റാൻ പ്രശ്യാമകോമളമനോഹരവട്ടന്നനായ് ഘനവാനോദ്ദാമഗൎവ്വിതനായ് സിതതരമായ് അതിഗുരുവായ് രമണീയമായിരിക്കിന്റ ഉത്തരീയത്തെ ഉടയനായ് വെൺകൊറ്റക്കുട വെഞ്ചാമരം എന്റിവമാദി രാജപരിച്ഛദപരിവൃതനായ് നാനാവിധങ്ങളായിരിക്കിന്റ മണിഗണങ്ങളുടെ പ്രഭാപ്രവാഹത്താൽ ചുവപ്പിക്കപ്പെട്ടിരുന്ന അവയവത്തെ ഉടയനായ് നക്ഷത്രമദ്ധ്യത്തിങ്കലെ പൂൎണ്ണചന്ദ്രനെ കണക്കെ ഇരുന്ന ശോഭയോടുകൂടി ഇവൻ ഇങ്ങു നോക്കി എഴുന്നരുളുന്റാൻ. എന്റാലി വൃത്താന്തവിശേഷത്തെ മഹാരാജന്ദുൎയ്യോധനന്തിരുവടിക്കറിയിപ്പു ഞാൻ" എന്റു ചൊല്ലി ദുൎയ്യോധനസകാശന്നോക്കി ചെല്ലത്തുടങ്ങിനാൻ കാഞ്ചുകീയൻ.

. അരുളിച്ചെയ്താൻ കേശവചന്ദ്രൻ ദുൎയ്യോധനന്തിരുവടി ധൃതപരായണരാകിന പാൎത്ഥന്മാർ പന്ത്രണ്ടു സംവത്സരം വനവാസവും ഒരാണ്ടജ്ഞാതവാസവും കഴിച്ചു വിരാടദ്രുപദസമന്വിതരായ് യുദ്ധത്തിന്നദ്ധ്യവസിച്ചു ഉ

പപ്ലാവ്യമാകിൻറ ശാഖാനഗരത്തെ പ്രാപിച്ചാർ
എൻറു കേട്ട മതിബലവിഭവമാകിന മഹാരാജമണ്ഡല
ത്തോടുകൂടി മഹാകാര്യ്യം വിചാരിപ്പൂ എൻറു കല്പിച്ചു
രാജാക്കളെ കൂട്ടിക്കൊണ്ടുപോരുവാൻ കാഞ്ചുകീയനെ
നിയോഗിച്ചു മന്ത്രശാല നോക്കി എഴുന്നരുളുൻറവന്ത
ന്തിരുവടിയുടെ ഉത്സാഹാദ്ധ്യവസായങ്ങളെ നിരൂപിച്ചു
അരുളിച്ചെയ്യുന്നു: "പരിഹൃതവൈരിസാർത്ഥരാകിന പാ
ർത്ഥന്മാർ പരാക്രമോന്മുഖരായ് ഉപപ്ലാവ്യത്തെ പ്രാപി
ച്ചാർ എൻറു കേൾക്ക നിമിത്തമായ് സമാഗതമാകിന യു
ദ്ധമഹോത്സവത്തെ നിരൂപിച്ചു സന്തോഷത്തോടുകൂടി ഇരി
ക്കിൻറ എന്നുടെ ഹൃദയം കടന്നു കളയപ്പട്ടിരിക്കിൻറ
ക്രോധവേഗത്തോടുകൂടിയ കണക്കെ ഇരിക്കിൻറു. ബലാ
ധികരാകിന രാജവരന്മാർക്കു യുദ്ധമെല്ലാം ഉത്സവമാ
കിൻറതു "രണേ വിജയമാനസ്യ കീർത്തിർഭവതി ശാശ്വ
തീ ഹതസ്യാപി രണേ യസ്യ നാകപൃഷ്ഠം വിധീയതേ"
എൻറു. പാണ്ഡവകൾക്ക രാജ്യപ്രദാനത്തെയല്ലാതപക്ഷം
കൊടുതായിരിപ്പൊരു യുദ്ധം സംഭവിക്കും. യുദ്ധഭൂമിയിങ്കൽ
വച്ചു ജയിക്കിൻറുതാകിൽ എൻറുതെടോ...... ....യശസ്സി
നെ പ്രാപിക്കാം മരിക്കിൻറുതാകിൽ വീരസ്വർഗ്ഗത്തെ പ്രാ
പിക്കാം; എൻറിട്ടിരണ്ടു ജാതിയും ക്ഷത്രിയന്നു യുദ്ധമേ ഉ
ത്സവമാകിൻറതു. എൻറിട്ടു സാഹസം സംപ്രാപ്തമാകിന
യുദ്ധമഹോത്സവത്തെ മനസാ ചിന്തിച്ചു സന്തോഷത്തോ
ടുകൂടി ഇരിക്കിൻറ എന്നുടെ ഹൃദയം നിരസ്തസമസ്തമാകി
ന അമർഷത്തോടുകൂടിയ കണക്കെ ഇരിക്കിൻറു. ഭീഷ്മദ്രോ
ണകൃപരൊണ്ണിവികർണ്ണകർണ്ണാദി മഹാരഥരോടുകൂട യുദ്ധ
ഭൂമിയെ പ്രാപിച്ചു കൊടുതാകിന യുദ്ധമദ്ധ്യത്തിങ്കൽ പ

രാജിതരാകിന്ന പാണ്ഡവന്മാരുടെ തേർ കെട്ടുന്ന കുതിര കൊൻറു യോദ്ധാക്കളെ നശിപ്പിച്ചു സൎവ്വലക്ഷണസമ്പന്നങ്ങളായ് സജലജലധരസ്തനിതഗംഭീരഘോരഘോഷങ്ങളായ് മസ്തകമുയൎന്ന ഐരാവതവംശജാതങ്ങളായ് അതിഭയങ്കരങ്ങളാകിന്ന ആനത്തലവങ്ങളുടെ മസ്തകമടത്തുകളെ ചോര ചിതറി ദന്തങ്ങളെ മുറിച്ചു പരിഭ്രമിപ്പിച്ചു പള്ളുളിക്കിലും പരാക്രമവിമുഖങ്ങളായ് പെരുമാറുമാറാകുവാൻ ശ്രദ്ധപണ്ണിന്റെൻ പാണ്ഡവസൈന്യമദ്ധ്യഗതങ്ങളാകിന്ന ആനത്തലവങ്ങളുടെ ദന്തമുസലങ്ങളോട്ടു വേറുപട്ടുള്ളുകരേ ...ഭേണക്കളെ കന്നക്കെ ഇരുന്ന മുഖങ്ങളോട്ടുകൂട്ടവാൻ ഇച്ഛിക്കിന്റെൻ. യുദ്ധപ്രാപിക്കനാമ . . . മായ് അമൎഷയാട്ടു വേറുപട്ടുകണക്കെ ഇരിക്കിന്റു എന്നുടെ ഹൃദയം. ഒരിക്കലും അമൎഷയാട്ടു വേറുപട്ടുവാൻ വിഷയമില്ല എന്നുടെ ഹൃദയത്തിൽ പാണ്ഡുപുത്രന്മാർ അനവരതം അഭിഷേചിക്ക വിഷയമായ്. അത്രയുമല്ല ഇവരുടെ പിതാവു പാണ്ഡുവും വിരോധമേ ചെയ്തുള്ളൂ. എങ്ങിനെയെങ്കിൽ ശതധൃതിസമാനനാകിന്ന ശാന്തനവൻ ശ്രീഭീഷ്മതിരുവടി ചിത്രാംഗദനിധനാനന്തരം വിചിത്രവീര്യനെ രാജ്യപരിപാലനാൎത്ഥം കല്പിച്ചു. അംബിക എന്റും അംബാലിക എൻറും നാമങ്ങളോട്ടുകൂടി ഇരുന്ന കാശിരാജനന്ദനമാരെ വിവാഹംചെയ്തു വിഷയിയാകയാൽ ക്ഷയരോഗംകൊണ്ടു മരിച്ചു സംസ്കൃതനായ വിഷയത്തിങ്കൽ സത്യപരായണയാകിന്ന സത്യവതി സന്തത്യൎത്ഥം സൎവ്വജ്ഞനാകിന്ന ശ്രീവേദവ്യാസനെ പ്രാൎത്ഥിച്ചു അംബികയിൽനിൻറും അംബാലികയിൽനിൻറും ധൃതരാഷ്ട്രരെയും പാണ്ഡുവിനെയും ഉൽപാദിപ്പിച്ചു അവിടെ അന്ധനാകയാൽ ധൃതരാഷ്ട്രൻ രാജ്യഹ

നല്ല എന്റു ചൊല്ലി പാതി രാജ്യവും പാണ്ഡുവിന്നു പകു
ത്തുകൊടുത്തു. സോമവംശജാതരാകിന രാജാക്കന്മാരിൽ
ജ്യേഷ്ഠനേ രാജ്യപരിപാലനം ചെയ്യൂ എന്റൊള്ളൂടം
നിരൂപിച്ചില്ല പാണ്ഡു. എന്റിട്ടു ഇവൻ പിതാവാകിന
പാണ്ഡുവും വിരോധത്തെ ചെയ്യാൻ. പിന്നെ മൃഗയാതൽ
പരനായി ഹിമഗിരികാനനങ്ങളെ പ്രാപിച്ചു വരാഹശ
രഭഹരിണാദിമൃഗങ്ങളെ വധിക്കിന്റെടത്തു മൃഗരൂപധാരി
ണിയാകിന ഋഷിപത്നിയെ ശരംകൊണ്ടു നിഗ്രഹിക്ക വി
ഷയമായി മുനിശ്രേഷ്ഠനാലഭിശപ്തനായി രാജ്യവാഹനഭ
ണ്ഡാരാദികളോടു വേറുപെട്ടു ശതശൃംഗത്തിന്മല വസി
ച്ചാൻ. “അന്യായേനാജ്ജിതദ്രവ്യം അന്യായേന വിന
ശ്യതി” എന്റൊണ്ടു. ജ്യേഷ്ഠാജ്ജിതമാകിന രാജ്യത്തെ
പകുപ്പിച്ചുകൊണ്ടു പരിപാലിക്കയാൽ അംഹളുകമ ഋ
ഷിപത്നിയെ നിഗ്രഹിച്ചു മുനിശ്രേഷ്ഠനാൽ ശപിക്കപ്പെട്ടു
തന്നുടെ രാജ്യഭാരങ്ങളോടു വേറുപെട്ടു മുടിഞ്ഞു. “ധൎമ്മോ ര
ക്ഷതി രക്ഷിതം” എന്റുമൊണ്ടു. ചതുസ്സാഗരപൎയ്യന്തമാ
യിരുന്ന ഭൂമി സമസ്തവും പിതാവു ധൃതരാഷ്ട്രൎക്കു ആയിട്ടു
മുടിഞ്ഞു. ധൎമ്മതല്പരനാകയാൽ പിന്നെ തപസ്സിന്നു
വ്യവസിച്ചിരിക്കിന്റ പാണ്ഡു മാദ്രീസംഗമംകൊണ്ടു മരി
ച്ചു സ്വൎഗ്ഗത്തെ പ്രാപിച്ചാൻ. ആമരണാന്തം തപസ്സി
നെച്ചെയ്യാൻ ഭാഗ്യവൈപരീത്യം വന്നു പാണ്ഡുവിന്നു.
പിന്നെ സ്വൎഗ്ഗതനാകിന പാണ്ഡുവിന്നു വേണ്ടും ഔൎദ്ധ്വ
ദേഹികാദികൎമ്മങ്ങളെച്ചെയ്തു മുടിച്ചു മാതൃസമേതരായി ശ
തശൃംഗത്തിങ്കൽ നിന്റു നാഗപുരത്തെ പ്രാപിച്ചു പാൎത്ഥ
ന്മാരെ കണ്ടു പിതാവു ധൃതരാഷ്ട്രതിരുവടി തന്നുടെ പുത്ര
ന്മാരോടൊക്ക പാണ്ഡവകളെ പരിപാലിച്ചു കൃപാചാൎയ്യ

ന്നെക്കൊണ്ടു അസ്ത്രം പയിററിച്ചു വസിക്കിന്റെനേരത്തു, ഭര
ദ്വാജനന്ദനൻ ദ്രോണാചാൎയ്യൻ പാഞ്ചാലനാൽ പരിഭൂത
നായി ഹസ്തിനപുരത്തെ പ്രാപിച്ചു ധൃതരാഷ്ട്രനാൽ സൽ
കൃതനായി അവനീപതിനന്ദനന്മാരെ അസ്ത്രം പയിററി
ന്റനേരത്തു അജിതപരാക്രമനാകിന അൎജ്ജുനനു അഖിലാ
സ്ത്രശസ്ത്രാദികളിൽ ആധിക്യമൊണ്ടെന്റു അഖിലലോകം
പ്രശംസിക്ക വിഷയമായി അവൎണ്ണനീയപരാക്രമനാകിന
കൎണ്ണനെ അംഗരാജ്യാഭിഷേകം പണ്ണി അൎജ്ജുനനോടു പ
രാക്രമിപ്പാൻതുടങ്ങിയനേരത്തു, ഉത്തരക്ഷണ പാഞ്ചാലഗ്രഹ
ണമെന്റ ഭാരദ്വാജയാചനഗൌരവം വിഷയമായി പാ
ഞ്ചാലനോടെതിരാടു പരാക്രമിച്ചു പരിഭൂതരായി ധാൎത്തരാഷ്ട്ര
ന്മാർ. അപ്രതിഹതപരാക്രമനാകിന അൎജ്ജുനൻ അക്ഷ
ണത്തിങ്കൽ പാഞ്ചാലരാജനെ പിടിച്ചുകെട്ടി രാജ്യാൎദ്ധം
പകുപ്പിച്ചുകൊടുത്തു ദ്രോണരെ സന്തോഷിപ്പിച്ചാൻ. അ
ന്റെതുടങ്ങി പാണ്ഡവകളുടെ യശസ്സും നമ്മുടെ അയശ
സ്സും. പിന്നെ പ്രഥിതപരാക്രമരാകിന പാൎത്ഥന്മാരിൽ
അമൎഷം വൎദ്ധിച്ചു ഭീമപരാക്രമനാകിന ഭീമസേനനെ പി
ടിച്ചുകെട്ടി ഗംഗയിൽ പ്രമാണകോടിയിൽ കൊണ്ടുചെൻ
റിട്ടു; അതുകൊണ്ടവനൊരാപത്തു വന്നില്ല. പിന്നെ നി
ദ്രാവേലയിങ്കൽ കടപ്പാമ്പു കടിപ്പിച്ചു; അതുകൊണ്ടും അ
പായം വന്നില്ല. പാൎത്ഥന്മാരെ ഒരിക്കലേ നിഗ്രഹിക്കാ
മോ എന്റു നിനച്ചു വിഷമിച്ചാരുട്ടി; നിഗ്രഹസാ.... ല്ല
പാണ്ഡവകൾ എന്റു നിരൂപിച്ചു വാരണാവതത്തി
ങ്കലരക്കില്ലമച്ചു അതിൽ വസിക്കിന്റ നാളും, ജ
തുഗ്രഹദാഹത്തിങ്കൽ ജീവിച്ചു ദേശാന്തരം പ്രാപിച്ചു
വസിക്കിന്റ നാളും, ദ്രൌപദീസ്വയംവരോത്സവം കേട്ടു

പതിനെണ്ണാവിഷയവാസികളാകിന്ന രാജാക്കളും ദ്വിജശ്രേ
ഷ്ഠന്മാരും പാഞ്ചാലവിഷയം പ്രാപിച്ചു അചലാത
ത്തെ സ്വീകരിക്കാമോ എന്റു നിനച്ചു വില്ലെടുത്തു ക
ല ഏറുവാനസാമൎത്ഥ്യമായ് നില്ക്കിന്റ കാലത്തു അ
മരേന്ദ്രനന്ദനൻ അത്ഭുതപരാക്രമൻ അൎജ്ജുനൻ വി
ല്ലെടുത്തു കല ഏറി യന്ത്രമെയ്തു മുറിച്ചു യാജ്ഞസേ
നിയെ സംഗ്രഹിച്ചു രാജാക്കളെ യുദ്ധത്തിന്നു പുറംകെ
ടാകിന്റ കാലത്തു അഹമഹമികയാ പുറപ്പെടിന്റ രാജസ
മൂഹത്തെ അയത്നമായ് ജയിച്ചു പാഞ്ചാലിയെ സ്വീകരി
ച്ചാൻ. അന്റു തുടങ്ങി മറ്റൊള്ള രാജാക്കരം അശക്ത
രെന്റു ലോകത്തിങ്കൽ പ്രസിദ്ധി വന്നു. അപ്പൊഴ് വൈ
രം വൎദ്ധിച്ചു. എന്നക്ക യുദ്ധാൎത്ഥമായ് ഭീഷ്മദ്രോണാദിക
ളെ പ്രാൎത്ഥിക്കിന്റ കാലത്തു പാണ്ഡുപുത്രന്മാരൊടു വി
രോധമിരിച്ചു രാജ്യാൎദ്ധം കൊടുക്ക എന്റു ധൃതരാഷ്ട്രർ ശ്രീ
ഭീഷ്മർ ശ്രീവിദുരരെന്നിവരുടെ വചനഗൌരവത്താൽ
രാജ്യാൎദ്ധം പകുത്തുകൊടുത്തു. അഭിഷിക്തനാകിന്ന അ
ജാതശത്രുവിന്റെ അനുഭാവം കണ്ടു സഹിക്കരുതാഴിക
യാൽ പിതൃമുഖേന ശക്രപ്രസ്ഥത്തിങ്കലാക്കി പാണ്ഡവക
ളെ. അവിടെയുമവൎക്കു ഐശ്വൎയ്യം വൎദ്ധിച്ചു. പിന്നെ
പശുക്കളെ ആട്ടിക്കൊണ്ടു പോരിന്റ കാലത്തു പാൎത്ഥൻ
പരാക്രമിച്ചു ശക്രപ്രസ്ഥത്തിങ്കൽ നായിച്ചാൻ. പിന്നെ
ശ്രീബലഭദ്രമതാനുവൎത്തിയായ അലംബുസൻ വാസുദേ
ഭഗിനി സുഭദ്രെ എന്നക്ക വിവാഹാൎത്ഥമായ് എടുത്തുകൊ
ണ്ടു പോരിന്റ കാലത്തു പ്രഭാസതീൎത്ഥഗതനാകിന്ന പാ
ൎത്ഥൻ ആശ്ചൎയ്യപ്രഭാവംകൊണ്ടവനെ ഭ്രമിപ്പിച്ചു ക
ന്യകെ വീണ്ടുകൊണ്ടു അന്തഃപുരത്തിങ്കലാക്കി ശ്രീവാസു

ദേവന്തിരുവടിയുടെ ബുദ്ധികൂട്ടി സുഭദ്രാവിവാഹന്നിൎവ്വ
ത്തിച്ചാൻ. എപ്പൊഴും പാൎത്ഥൻ നമ്മുടെ പരിഭവത്തെ
ചെയ്യുന്നു. പിന്നെ അഗ്നിഭഗവാൻകൽ നിന്നു ഗാണ്ഡീ
വം സംഗ്രഹിച്ചു ഖാണ്ഡവം വനന്ദഹിപ്പിച്ചു ശതക്രതുപ്ര
മുഖമാകിന ദേവഗണത്തെ ജയിച്ചു വൎഷധാരകളെ ചെ
റുത്തുകൊണ്ടു അഗ്നിഭഗവാനെ സന്തോഷിപ്പിച്ചു അഖില
ലോകത്തെ വിസ്മയിപ്പിച്ചാൻ. നമ്മുടെ കീൎത്തിഹാനി അ
വിടെ അവിടെ വരുത്തിന്റൊന്നുള്ളുവൻ. പിന്നെ ധൎമ്മരാ
ജനിയോഗത്താൽ ഭ്രാതാക്കൾ നാലരും നാലുദിക്കും ജയി
ച്ചു അൎത്ഥരാശി ആഹരിക്കിന്റേടത്തു ധനദപാലിതയാകി
ന ദിക്കിനെ ജയിച്ചു ധനേശപതിനോടു തിറ കൊണ്ടു ധന
ഞ്ജയനെന്ന നാമം സൎവ്വലോകത്തിങ്കൽ പ്രസിദ്ധമായി.
പിന്നെ രാജസൂയാവസാനത്തിങ്കൽ ശിശുപാലവധത്തെ
ഷ്ടു വിഷയം പാണ്ഡവകൾക്കു അനൎത്ഥമൊന്നെന്നു കൽ
പിക്കായി. അതുകൊണ്ടു പിതൃസഖനാ ധൎമ്മപുത്രനെ വിളി
പ്പിച്ചുകൊണ്ടു അക്ഷവതിയാകിന്റ സഭയിൽ സൌബല
നാകിന ശകുനിയെക്കൊണ്ടു ചൂതു പൊരുതിച്ചു രാജ്യവാ
ഹനവസ്തുഭണ്ഡാരാദികളും ഒട്ടൊഴിയാതെ സ്വീകരിച്ചു ഭ്രാ
താക്കളേയും ഭാൎയ്യേയും തന്നെയും കൂട പണയം വപ്പിച്ചു
കൊണ്ടു മുന്നമെയുള്ള പരിഭവങ്ങൾ എല്ലാറ്റെയും ശമി
പ്പിപ്പതിനെയ്തു. അധികമായ പരിഭവത്തെയ്‌വൂ എന്നു
കല്പിച്ചു യാജ്ഞസേനി ദ്രൌപദിയെ ഏകവസ്ത്രയായി ര
ജസ്വലയായിരുന്നവളെ ദുശ്ശാസനനെക്കൊണ്ടു സഭാമദ്ധ്യ
ത്തിങ്കൽ ഇഴെപ്പിച്ചു ശരാകാൽകൊണ്ടു തല്ലി വസ്ത്രാക്ഷ
പണം ചെയ്യിച്ചു പാണ്ഡുപുത്രന്മാരെ വയം നോക്കിനിക്കെച്ചെ
യ്തു സഭാമദ്ധ്യത്തിങ്കൽ സകലരാജസമക്ഷത്തിങ്കൽ വച്ചു

അഴകതായ് പരിഭവിപ്പുതും ചെയ്തു. പിന്നെ പന്ത്രണ്ടു സംവത്സരം വനവാസവും ഒരാണ്ടജ്ഞാതവാസവും അനുഷ്ഠിച്ച ത്രയോദശവൎഷാന്തത്തിങ്കൽ രാജ്യം പകുത്തുകൊട്ടുപ്പൂ, ഇടയിൽ വെളിച്ചപ്പെട്ടുകിൽ വനവാസവും അജ്ഞാതവാസവും യഥാവദനുഷ്ഠിപ്പൂ എൻറു കല്പിച്ച വനത്തിനു യാത്രയാക്കീ പാൎത്ഥന്മാരെ. അവരും വനത്തിലൊരിടമൊഴിയാതെ പെരുമാറി വൎഷശീതാതപങ്ങളെ സഹിച്ച തീൎത്ഥസ്നാനം ക്ഷേത്രദൎശനം എൻറിവമാദികളെ കൊണ്ടു പാപക്ഷയം വരുത്തി വനവാസം കഴിച്ച അജ്ഞാതവാസമനുഷ്ഠിക്കിൻറളവു കീചകവധത്തിന്നിമിത്തമായ് പാണ്ഡവകൾ വിരാടപുരത്തോരെൻറാളെല്ലാമറിഞ്ഞു പശുക്കളെ അടിച്ചുകൊണ്ടുപോരിൻറ കാലത്തു അൎജ്ജുനൻ വെളിച്ചപ്പെട്ടാൻ. അതു വിഷയമായ് പന്ത്രണ്ടു സംവത്സരം വനവാസവും ഒരാണ്ടജ്ഞാതവാസവും കഴിച്ചുവരിക അതൻറിയേ സമയലംഘനമുണ്ടായിൻറുതാകിൽ ഒഴിക്കിൻറതുമൊണ്ടു എൻറു സൂതനെ കൊണ്ടു പാണ്ഡവകൾക്കറിയിപ്പിച്ച കാലത്തു പാണ്ഡവകളും മാത്സ്യന്മാരോടും പാഞ്ചാലന്മാരോടും കൂട ഉപപ്ലാവ്യത്തെ പ്രാപിച്ചു യുദ്ധോന്മുഖരായ് വസിക്കിൻറു. എൻറിട്ടു സംപ്രാപ്തമാകിന യുദ്ധമഹോത്സവത്തെ മനസ്സുകൊണ്ടു നിരൂപിച്ചു ആഹ്ലാദത്തോടുകൂടി ഇരിക്കിൻറ എന്നുടെ ഹൃദയം സമുല്ലസിതമാകിന രോമോദ്ഗമത്തോടുകൂടിയപോലെ ഇരിക്കിൻറതു. പാണ്ഡവസൈന്യമദ്ധ്യഗതങ്ങളാകിന വരവാരണങ്ങളുടെ മുഖ . . . . . ന്മുസലയുഗങ്ങളായ് കാണ്മാൻ ശ്രദ്ധ പണ്ണിൻറേൻ" എൻറിങ്ങനെ സമര . . . . നായ് അരുളിച്ചെയ്തു കൌരവേന്ദ്രൻ ദുൎയ്യോധനൻതിരുവടി.

"ജയിക്ക മഹാരാജൻ. മഹാരാജശാസനാ നിമിത്തമായ് സമാനീതമായി സൎവ്വരാജമണ്ഡലം. തിരുവടിയുടെ നിയോഗത്താൽ രാജസമൂഹത്തെ മന്ത്രസഭയിങ്കലാക്കിതു" എന്റുണൎത്തിനാൻ കാഞ്ചുകീയൻ.

"അഴകുതു ചെയ്തവാറു നീ, അന്തഃപുരത്തെനോക്കിപ്പോക" എന്റരുളിച്ചെയ്താൻ ദുൎയ്യോധനന്തിരുവടി.

"യാതൊന്റു മഹാരാജനിയോഗം" എന്റു ചൊല്ലി അന്തഃപുരത്തെനോക്കിപ്പോയാൻ കാഞ്ചുകീയൻ.

അരുളിച്ചെയ്താൻ ദുൎയ്യോധനന്തിരുവടി "ആൎയ്യന്മാരായിരിക്കിന്റ വൈകൎണ്ണനും വൎഷ്ടദേവനും ഇരുവരുമൊല്ലുക പതിനൊന്റക്ഷൌഹിണീബലസമുദായത്തിന്നു എവൻ സേനാപതിയാവാൻ അൎഹനായിരിക്കുന്നു? എന്നു ഭവാന്മാർ ചൊല്ലിന്റതു? മഹത്തായിരിപ്പൊന്റല്ലോ ഇവൎത്ഥം; മന്ത്രിച്ചു ചൊല്ലുവതെങ്ങും എൻറോ ചൊല്ലിന്റിതു? യോഗ്യമില്ല. മന്ത്രശാല നോക്കിയേ പോവെന്നാം" എന്റരുളിച്ചെയ്തു ദ്രുഹിണസഖനാകിന്റ ദ്രോണരുടെ ഭവനം പ്രാപിച്ചു "ആചാൎയ്യാ അഭിവാദ്യമൎപ്പിന്റേൻ ഞാൻ, മന്ത്രശാലയെ പ്രാപിക്ക ഭവാൻ" എന്റരുളിച്ചെയ്തു ഗാംഗേയഭവനം പ്രാപിച്ചു "പിതാമഹാ അഭിവാദനത്തിങ്കൽ അഭിരതനാകിന്റേൻ ഞാൻ, മന്ത്രശാലയെ പ്രാപിക്ക ഭവാൻ" എന്റരുളിച്ചെയ്തു സൌബലഗേഹം പ്രാപിച്ചു "മാതുലാ അഭിവാദ്യം പണ്ണിന്റേൻ ഞാൻ, ഭവാനും മന്ത്രശാലയെ പ്രാപിക്ക. ആൎയ്യന്മാരായിരിക്കിന്റ വൈകൎണ്ണവൎഷ്ടദേവന്മാരും മന്ത്രശാലയിലകത്തു പൂക. എടോ മറ്റൊള്ള രാജാക്കന്മാരെല്ലാരും സുഖിച്ചു മന്ത്രശാലയെ പ്രാപിപ്പുതാക. തോഴാ കൎണ്ണാ നാമും മന്ത്രശാല

യെ പ്രാപിപ്പൂ" എൻറരുളിച്ചെയ്തു അൎണ്ണവഗംഭീരനാകിന്ന കൎണ്ണനോടുകൂട മഹാൎണ്ണവസദൃശമാകിന്ന മന്ത്രശാലയിലകത്തു പുക്കു "ആചാൎയ്യാ ഇതെല്ലൊ ആസനം ഇരുന്നരുളുക ഭവാൻ, പിതാമഹനുമിരുന്നരുളുക, ഇതെല്ലൊ ആസനവിശേഷം; മാതുലനാകിന്ന ഗാന്ധാരരാജൻ ശകുനിയുമിരിക്ക. ആൎയ്യന്മാരാകിന്ന വൈകൎണ്ണനും വൎഷദേവനും ഭവാന്മാരിരുവരുമിരിക്ക. എടോ എടോ മറ്റൊള്ള രാജാക്കന്മാരെല്ലാരും സുഖിച്ചിരിപ്പോരാക. എന്തെന്നു നിങ്ങൾ ചൊന്നതു? മഹാരാജനിരുന്നീല്ല എൻറൊ നിങ്ങൾ ചൊല്ലിൻറൂ? എന്നെ ആശ്ചൎയ്യമെ സൌഹാൎദ്ദമിതിക്കിൻറവാറു. അമാത്യന്താനിരിപ്പു. തൊഴാ കൎണ്ണാ നീയുമിരിക്ക" എൻറരുളിച്ചെയ്തു സിംഹാസനത്തിന്മേലാമാറു ഇരുന്നരുളിൻറവൻ "ആൎയ്യന്മാരായിരിക്കിൻറ വൈകൎണ്ണവൎഷദേവന്മാർ ചൊല്ലുക എന്നുടെ പതിനൊൻറക്ഷൌഹിണിപ്പടക്കും സേനാപതിയാവാനെവൻ യോഗ്യൻ? എന്തു ഭവാന്മാർ ചൊല്ലിൻറതു? അതു ഭവാൻ ഗാന്ധാരരാജൻ ശകുനി ചൊല്ലുമതു എൻറൊ? അമാത്യമമത്യം. മാതുലനാകിന്ന ശകുനിയാൽ ചൊല്ലപ്പെട്ടവിതാക. എന്തു മാതുലൻ ചൊല്ലിൻറതു? അതു ഭവാൻ ഗാംഗേയൻ സ്ഥിതനായിരിക്കുമ്പൊഴ് മറ്റൊരുവൻ സേനാപത്യത്തിന്നു യോഗ്യൻ എൻറൊ ചൊല്ലിൻറൂ? അഴകതു മാതുലൻ ചൊന്നവാറു. ഞാനുമതിനെ ശ്ലാഘ പണ്ണിൻറൂ. അമാത്യമമത്യം. പിതാമഹനായിട്ടു വരിക സേനാപതി. എങ്ങനെ എങ്കിൽ കൊളുംകാററിനാലടിക്കപ്പെട്ടു ഇരമ്പിൻറ മഹാൎണ്ണവത്തിനുടെ നാദം കണക്കെ ഗംഭീരമാകിന്ന സൈന്യരവം പടുതരങ്ങളാകിന്ന പടഹങ്ങളുടെ ഒച്ച ശംഖധ്വനികളെ

ളുകിന്ന ശംഖുകളുടെ നാദം എന്റിവയിരൊന്നാട്ടു കൂടെ ഗംഗാനന്ദനൻ ശ്രീവിഷ്ണുന്തിരുവടിയുടെ മൂൎദ്ധാവിങ്കൽ പതിക്കിന്റ തദഭിഷേകജലങ്ങളോടൊക്ക നരാധിപന്മാരുടെ ഏറെയും പതിപ്പതാക" എന്നരുളിച്ചെയ്താൻ ദുൎയ്യോധനന്തിരുവടി.

ചൊന്നാൻ വന്നു പ്രാപിക്കിന്റ കാഞ്ചുകീയൻ: "ജയിക്ക മഹാരാജൻ. പാണ്ഡവസൈന്യത്തിങ്കൽ നിന്റു ദൂതവേഷത്തെ സംഗ്രഹിച്ചു പുരുഷോത്തമൻ ശ്രീനാരായണസ്വാമി എഴുന്നരുളിനിന്റാൻ" എന്റുണൎത്തിനാൻ കാഞ്ചുകീയൻ.

ദുൎയ്യോ:—"പോരയ്ക്കെട്ടു വാദരായണോ. എന്തെന്നു? കംസഭൃത്യനായിരിക്കിന്റ ദാമോദരനോ നിനക്കു പുരുഷോത്തമൻ? ഗോപാലകനോ നിനക്കു പുരുഷോത്തമൻ? ജരാസന്ധനാൽ അപഹരിക്കപ്പെട്ടിരിക്കിന്റ രാജ്യം യശസ്സു സുഖം എന്റിവയിരൊന്നാട്ടു കൂടിയിരുന്നവനോ നിനക്കു പുരുഷോത്തമൻ? ഏറ്റം ആശ്ചൎയ്യമ പാൎത്ഥിവന്മാരെ സേവിച്ച പോരിന്റ ഭൃത്യജനത്തിന്റെ സമുദാചാരമിരുന്നവാറു. അത്യൎത്ഥം ഗൎവ്വിനോട്ടു കൂടിയിരുന്നു ഇവന്റെ ഇവ്വചനം. പോരയ്ക്കെട്ടു" എന്റിങ്ങനെ പരികുപിതനായ്‌ അരുളിച്ചെയ്താൻ ദുൎയ്യോധനന്തിരുവടി.

കാഞ്ചു:—"പ്രസാദിക്ക മഹാരാജൻ. സംഭ്രമംകൊണ്ടു ഉപചാരത്തെ മറന്നേൻ" എന്റു ചൊല്ലി പാദങ്ങളിൽ വീണ്ണു നമസ്കരിച്ചാൻ കാഞ്ചുകീയൻ.

അരുളിച്ചെയ്താൻ ദുൎയ്യോധനന്തിരുവടി "എന്തു? സംഭ്രമമെന്റാ ചൊല്ലിന്റു? മിക്കവാറും മനുഷ്യരെക്കു

ഠ്

ള്ളൊൻറി സംഭ്രമം. എഴുനീല്ക്ക എഴുനീല്ക്ക" എൻറരുളി ച്ചെയ്യാൻ ദുര്യ്യോധനന്തിരുവടി.

"അനുഗ്രഹിക്കപ്പെട്ടേൻ ഞാ"നെൻറു ചൊല്ലി എഴു നിറ്റാൻ കാഞ്ചുകീയൻ.

അരുളിച്ചെയ്യാൻ ദുര്യ്യോധനൻ:—"ഇപ്പൊഴ് പ്രസന്നനായിട്ടിരിക്കിൻറു ഞാൻ. എവനി ദൂതനായ് പ്രാപിച്ചതു" എൻറു വിചാരിച്ചരുളിനാൻ കൌരവേന്ദ്രൻ ദുര്യ്യോധനന്തിരുവടി.

കാഞ്ചു:—"ദൂതനായ് പ്രാപിച്ചതു കേശവൻ" എൻറുണർത്തിനാൻ കാഞ്ചുകീയൻ.

ദുര്യ്യോ:—"ദൂതനായ് പ്രാപിച്ചതു കേശവനെൻറൊ ചൊല്ലിൻറു? ഇതിഷ്ടമാകിൻറതു. ഇതേ സമുദാചാരവും. ഇതേ യോഗ്യമായൊള്ളതു. എടോ രാജാക്കന്മാരേ ദൂതരാവത്തെ പ്രാപിച്ചിരിക്കിൻറ കേശവൻ വിഷയമായ് എന്തിവിടെ യോഗ്യം? എന്തെന്നു? അർഗ്ഘ്യപാദ്യങ്ങളെ കൊണ്ടു പൂജിപ്പാൻ യോഗ്യൻ കേശവൻ എൻറാ നിങ്ങൾ ചൊല്ലിൻറു? ഇതെനക്ക രുചിക്കിൻറില്ല. ഇവനെ പിടിച്ചു കെട്ടുക യോഗ്യം. എങ്ങനെ എങ്കിൽ പാണ്ഡവഹിതൈഷിയായ് പ്രാപിച്ച വാസുദേവൻ പിടിച്ചു കെട്ടപ്പട്ടവൊരു വിഷയത്തിങ്കൽ പാണ്ഡവകൾ കണ്ണിനോടു വേറുപട്ടപോലെ വന്നു ഭവിച്ചു കഴിയും. പാണ്ഡവകൾ ഗതിയോടും മതിയോടും വേറുപട്ടപ്പൊഴ് ചതുസ്സാഗരപര്യ്യന്തയായിരുന്ന ഭൂമി നിസ്സപത്നയായ് എനക്കധീനയായിട്ടും വരും" എൻറരുളിച്ചെയ്യാൻ ദുര്യ്യോധനൻ.

ദുര്യ്യോ:—"ഇനി അത്രയുമല്ല കേൾക്ക ഭവാന്മാർ. ഇവിടത്തിങ്കൽ യാവനൊരുത്തൻ കേശവൻ വിഷയ

മായ് പ്രത്യുത്ഥാനഞ്ചെയ്യിൻറളു ഇരിക്ക എഴുനില്പിൻറളു അവൻ പന്ത്രണ്ടു ഭാരം സ്വർണ്ണത്താൽ ദണ്ഡ്യനായ്‌വരിയും. എൻറാൽ അപ്രമത്തരാക ഭവാന്മാർ. ഇതു പിഴകപ്പെടാതെ” എൻറരുളിച്ചെയ്തു ആത്മഗതമായ് “എന്തൊരുപായമെനിക്ക കേശവാഗമനത്തിങ്കൽ പ്രത്യുത്ഥാനമില്ലപ്പാൻ? അമയും കണ്ടെനുപായം” എൻറരുളിച്ചെയ്തു പ്രകാശമായ് “എടോ ബാദരായണാ ആ ചിത്രപടത്തെ കൊണ്ടുപോരിക. അല്ലല്ല യാതൊരു ചിത്രപടത്തിങ്കൽ ദ്രൗപദീകേശഗ്രഹണം അംബരാകർഷണം എൻറിവ എഴുതപ്പെട്ടിരു അങ്ങനെ ഇതന്ന ചിത്രപടത്തെ കൊണ്ടുപോരിക” എൻറു ബാദരായണനെ നിയോഗിച്ചു ആത്മഗതമായ് “ആ ചിത്രപടത്തിങ്കൽ ദൃഷ്ടിവിന്യാസഞ്ചെയ്തു നോക്കിരുന്ന കേശവാഗമനത്തിങ്കൽ പ്രത്യുത്ഥാനഞ്ചെയ്യിൻറീഹ” എൻറരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി.

കാഞ്ചു:— “യാതൊൻറു മഹാരാജനിയോഗമവ്വണ്ണമാ” മെൻറു ചൊല്ലി പുറപ്പെട്ടു ചിത്രപടവുമെടുത്തുകൊണ്ടു ചെല്ലിൻറവൻ “ജയിക്ക മഹാരാജൻ. ഇതല്ലോ ചിത്രപടം” എൻറുണർത്തിനാൻ കാഞ്ചുകീയൻ.

ദുര്യോ:— അരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി “എന്നേ ദർശനീയമായിരിക്കിൻറോൻറി ചിത്രപടം. ഇവനെല്ലോ ദുശ്ശാസനൻ ദ്രൗപദിയെ കേശപക്ഷത്തിങ്കൽ പിടിച്ചിഴക്കിൻറാൻ. ഇവളല്ലോ ദ്രൗപദി ദുശ്ശാസനനാൽ പരാമൃശിക്കപ്പെട്ട സംഭ്രമത്തിന്നിമിത്തമായ് വിരിഞ്ഞു പതറി വരിൻറ നയനങ്ങളെ ഉടയളായ് രാഹുവക്ത്രാന്തരത്തെ പ്രാപിച്ചിരിക്കിൻറ ചന്ദ്രലേഖപോലെ ശോഭിക്കിൻറാൾ” എൻറരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി. “ഇവനെല്ലോ ഒരാന്താവാകിന ഭീമൻ സർവ്വരാജസ

മദ്ധ്യത്തിങ്കൽ അപമാനിതയാകിന യാജ്ഞസേനിയെ കണ്ടു അസഹമാനമാകിന കോപമുടയനായ് സഭാസ്തംഭത്തെ ഇളക്കിന്നേറാൻ" എൻറരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി. "ഇവനെല്ലാ യുധിഷ്ഠിരൻ സത്യത്തോടും ധൎമ്മത്തോടു ദയാവിനോടുംകൂടി ചൂതുപൊരുതു തോല്വ നിമിത്തമായ് ഭ്രഷ്ടചിത്തനായ് കടകണ്ണുകൊണ്ടു നോക്കി ഭീമസേനനുടെ കോപത്തെ തളൎത്തിന്നേറാൻ" എൻറരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി. "ഇപ്പൊഴിവനെല്ലാ അൎജ്ജുനൻ രോഷനിമിത്തമായ് ആകുലങ്ങളാകിന നയനങ്ങളോടുകൂടി വിറച്ചുവരിൻറ അധരോഷ്ഠമുടയനായ് രിപുചക്രത്തെ പൂൎക്കൊടി എൻറു നിനച്ചു നശിപ്പിപ്പാൻ ഇച്ഛിക്കിൻറവൻ ഗാണ്ഡീവത്തിനുടെ ഞാണിനെ മെല്ല മെല്ല വലിക്കിൻറവൻ" എൻറരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി. "ഇവനെല്ലാ യുധിഷ്ഠിരൻ; അൎജ്ജുനനെ ചെറുക്കിന്നേറാൻ. ഇവരെല്ലാം നകുലസഹദേവന്മാർ. കൃതമായിരിക്കിൻറ പരികരബന്ധത്തോടുകൂടി ഇളക്കപ്പെട്ടിരിക്കിൻറ വാളും വാൾപ്പലകയുമുടയരായ് കോപനിമിത്തമായ് ചുവന്നിരുന്ന മുഖശോഭയോടുകൂടി കെട്ടപ്പെട്ടധരോഷ്ഠമുടയരായ് എൻറളെ ഭ്രാതാവു ദുശ്ശാസനനെ കുറിച്ചു ഇരണ്ടു മൃഗപോതങ്ങൾ സിംഹത്താനെ നോക്കി പ്രാപിക്കും കണക്കെ ഇവരെല്ലാം പ്രാപിക്കിന്നേറാർ. ഇവനെല്ലാ യുധിഷ്ഠിരൻ കുമാരന്മാരെ പ്രാപിച്ചു ചെറുക്കിന്നേറാൻ. 'വിപരീതബുദ്ധിയാകിന താനേ നീചനായുള്ളു നയനന്തരാകിന നിങ്ങളും ഇപ്പൊഴ് ക്രോധത്തെ കളക. ദൂതാധികാരമായിരിക്കിൻറ അവമാനത്തെ സഹിയാതെ ഇരിക്കിൻറവർ അധികസന്താപരായുള്ള ജനം വി

ഷയമായ്' കുത്സിതപരാക്രമരായ് ഒഴിച്ചു മുടിയും' എൻറ രുളിച്ചെയ്തു കമാരന്മാരെ ചൊറുക്കിടുന്റോൻ യുധിഷ്ഠി രൻ" എൻറിങ്ങനെ അരുളിച്ചെയ്യുന്നോൻ ദുര്യോധനന്തിരുവ ടി. "ഇവനെല്ലാ ഗാന്ധാരരാജൻ ശകുനി അക്ഷങ്ങളെ ചതിയാലെക്കൂട ക്ഷേപിക്കിടുന്റോൻ. ഗർവ്വിനോടുകൂടച്ചിരി ക്കിടുന്റോൻ. തന്നുടെ കീർത്തികൊണ്ടു ശത്രുക്കളുടെ സന്തോ ഷത്തെ ഹരിക്കിടുന്റോൻ. സുഖിച്ചു സിംഹാസനസ്ഥനാ യിരിക്കിൻറവൻ രോഷനപരയാകിന ദ്രുപദനന്ദനനെ നിക തിപ്രധാനമായ് നോക്കിടുന്റോൻ. നായനെനായിരുന്ന വൻ അംഗുഷ്ഠാഗ്രംകൊണ്ടു അവനിമണ്ഡലത്തെ കീറി ടുന്റോൻ" എൻറരുളിച്ചെയ്യുന്നോൻ ദുര്യോധനന്തിരുവടി. "ഇ വരെല്ലാ ആചാര്യപിതാമഹന്മാർ അ ദ്രൗപദിയെ ക ണ്ടിട്ടു വസ്ത്രാന്തത്താൽ മൂടപ്പെടിൻറ മുഖത്തെ ഉടയരായ് നിൽക്കിടുന്റോർ. ആശ്ചര്യം വർണ്ണാഢ്യത, നിറങ്ങിനുടെ പു ഷ്ടി; ആശ്ചര്യം അവയവങ്ങളോടു കൂടി ഇരിക്കിൻറ വാറു. ആശ്ചര്യച്ചിത്രകാരൻ അഴകതായ് എഴുതപ്പെ ട്ടൊൻറി ചിത്രപടം. പ്രീതനാരയൻ ഞാൻ സന്തോഷപാര വശ്യം വന്നു എനക്കു. ആരിവിടെ ഒള്ളു"തെൻറരുളിച്ചെ യ്യാറുദുര്യോധനന്തിരുവടി.

കാഞ്ചു:—"ജയിക്ക മഹാരാജ"നെൻറുണർത്തിനാൻ കാഞ്ചുകീയൻ.

ദുര്യോ:—"എടോ വാദരായണാ കൂട്ടിക്കൊണ്ടുപോ രിക ഗരുഡവാഹനമാത്രവിസ്മിതനായിരുന്ന ആ ദൂതനെ" എൻറരുളിച്ചെയ്യുന്നോൻ ദുര്യോധനന്തിരുവടി.

കാഞ്ചു: — "യാതൊൻറു മഹാരാജനിയോഗം"

എന്റു ചൊല്ലി വാസുദേവസകാശന്നോക്കി പോയാൻ കാഞ്ചുകീയൻ.

ദുര്യോ:—“തോഴാ കർണ്ണാ പാണ്ഡവകളുടെ വചനനിമിത്തമായ് ദൂതവേഷമവലംബിച്ചു കലുഷമതിയായിരുന്ന ആ കൃഷ്ണൻ ഇവിടത്തെ പ്രാപിച്ചാൻപോലും. സ്ത്രീജനത്തിന്റെ വചനങ്ങളെ കണക്കെ മൃദുതരങ്ങളാകിന്ന യുധിഷ്ഠിരവചനങ്ങളെ കേൾപ്പാൻ നീയും കർണ്ണങ്ങളിരണ്ടിനെയും. ഇടംപെടത്തുറന്നുകൊൾക” എന്റിങ്ങനെ കർണ്ണനെ നോക്കി വാസുദേവസമാഗമാസഹമാനമാനസനായ് അരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി.

വാസു:—അരുളിച്ചെയ്താൻ ശ്രീചക്രായുധൻ ശ്രീവാസുദേവന്തിരുവടി ധർമ്മരാജനിയോഗത്താൽ സാത്യകിസനാഥമാകിന്ന ഒരക്ഷൌഹിണിപ്പടയോടുകൂട ദ്വൈതൂന്നതളി വൃകസ്ഥലം പ്രാപിച്ചു വിഹിതാനുഷ്ഠാനതൽപരരാകിന്ന ബ്രാഹ്മണവർഗ്ഗത്തിന്നു അനുഗ്രഹം പണ്ണി ഹസ്തിനപുരം പ്രാപിച്ചു അവിടെ ഒന്നാകിന്ന രാജമാർഗ്ഗമേ വാദരായണസമേതനായ് മന്ത്രശാലനോക്കി എഴുന്നള്ളിനാൻ ശ്രീവാസുദേവന്തിരുവടി തന്തിരുവടിയുടെ ഉത്സാഹാധ്യവസായങ്ങളെ നിരൂപിച്ചരുളിച്ചെയ്താൻ “ഇവൻ ഞാനിപ്പൊഴുള്ള ധർമ്മരാജനിയോഗം വിഷയമായും ധനഞ്ജയനോടു അകൃത്രിമയാകിയ മൈത്രി നിമിത്തമായും ആഹവത്തിങ്കൽ ദൂതനായ് അനുകതഗ്രാഹിയാകിന്ന സുയോധനൻ വിഷയമായ് ഉചിതമെന്റിയെ ഇരിക്കിന്റ ദൂതവേഷത്തെ അവലംബിച്ചേൻ. ഇനി അത്രയുമല്ല യാദവസേനിയെപ്പേടിയുടെ പരിഭവനിമിത്തമായ് ശത്രുസമൂഹവർത്തികളാകിന്ന കുഞ്ജരവരങ്ങളുടെ കുംഭദ്രോണങ്ങളിങ്കൽ പടുതര

മായകിയ ഗദ ധരിച്ചിരിക്കിൻറ വൃകോദരൻ ഭീമസേനനുടെ കോപാഗ്നി പാൎത്ഥൻ ധനഞ്ജയനുടെ ശരവരങ്ങളാകിൻറ കൊടുംകാററിനാലടിക്കപ്പെട്ടു ഇതുന്നളു കുരുവംശമാകിൻറ വനം സമൂലമായിരുന്നതിനെ പെരികെ വിരെ ദഹിച്ചു മുടിക്കിൻറതൊണ്ടു" എൻറരുളിച്ചെയ്യിൻറവൻ. എങ്ങനെ ഉപദ്രവത്തിനു ഹേതു വന്നവാറെങ്കിൽ അതിനു മുന്നമെ അജാതശത്രു ധൎമ്മപുത്രന്തിരുവടി അഭിഷിക്തനായ് അനുജന്മാരോടും ഭാൎയ്യയോടുംകൂടി ഇന്ദ്രപ്രസ്ഥത്തിങ്കൽ രാജ്യപരിപാലനഞ്ചെയ്തു വസിച്ചരുളുന്നൊരു നാൾ ദേവ ഋഷി ശ്രീനാരദനെഴുന്നരുളിയവനെ കണ്ടു അജാതശത്രു അനുജന്മാരോടു കൂട സബഹുമാനമായെഴുനിററു അൎഘ്യപാദ്യാദികളെ കൊണ്ടു പൂജിച്ചു ആസനപ്രദാനഞ്ചെയ്തു മുനിശ്രേഷ്ഠനെ വന്ദിച്ചു മഹൎഷിയുടെ നിയോഗത്താൽ മയവിനിൎമ്മിതയാകിന മഹാസഭയിങ്കൽ മതിമതാം വരിഷ്ഠൻ മനോനുകൂലമായ് വ്യവഹരിച്ചിരുന്നരുളുന്ന കാലത്തു ദേവ ഋഷി ശ്രീനാരദൻ ധൎമ്മപുത്രന്തിരുവടിയെ നോക്കി "എടോ രാജേന്ദ്രാ നിന്നുടെ പിതൃപിതാമഹന്മാർ അനുഷ്ഠിച്ചപോലൊന്നൊരു വൃത്തി ഉണ്ടല്ലോ അതവ്വണ്ണമെ നീയുമനുഷ്ഠിച്ചല്ലോ പോരിൻറു. ധൎമ്മത്താലെ അൎത്ഥമാപാദിപ്പൂ; ആൎജ്ജിതമായിരിക്കിൻറ അൎത്ഥംകൊണ്ടു ധൎമ്മത്തെ അനുഷ്ഠിപ്പൂ; പ്രീതിസാരമായിരിക്കിൻറ കാമംകൊണ്ടു ധൎമ്മാൎത്ഥങ്ങളിരണ്ടിനും വാധ വരാതവാറു അനുഷ്ഠിച്ചല്ലോ പോരിൻറു" എൻറി ചോദ്യരുപേണ ധൎമ്മസംസ്ഥാപനഞ്ചെയ്യിൻറ മഹൎഷി ശ്രീനാരദനെ നോക്കി മഹീപതി സമസ്തസഭാഗുണവിചാരഞ്ചെയ്തു കാലത്തു സൎവ്വലോകസഭാപ്രശംസ പണ്ണിൻറ മഹൎഷി

മഹാരാജനെ നോക്കി "എടോ രാജേന്ദ്രാ സ്വർഗ്ഗതനാകിന്ന നിന്നുടെ പിതാവു പാണ്ഡു രാജസൂയയാജിയായിരുന്ന ഹരിശ്ചന്ദ്രനൃപതിയുടെ രാജസൂയൈശ്വര്യ്യം കണ്ടു ജാതവിസ്മയനായിരുന്നവൻ വശീകൃതഭ്രാതൃകനാകിന്ന എന്നുടെ പുത്രൻ രാജസൂയഞ്ചെയ്യ്വാൻ ശക്തൻ; എൻറാൽ ക്രതുശ്രേഷ്ഠമാകിന്ന രാജസൂയംകൊണ്ടു യജിച്ചു അഖിലദേവതാവർഗ്ഗത്തെ പൂജിക്ക" എൻറിങ്ങനെ പാണ്ഡുവിനുടെ നിയോഗത്തെ പാർത്ഥിവേന്ദ്രനറിയിച്ചു ദേവൎഷി ദേവലോകഗതനായ കാലത്തു അജാതശത്രു ധർമ്മപുത്രന്തിരുവടി അവശ്യകരണീയമാകിന്ന രാജസൂയം ചെയ്യ്വാൻ അധോക്ഷജനെ വിചാരിച്ചു അറിയാവൂ എൻറു കല്പിച്ചു ശ്രീവാസുദേവന്തിരുവടിയെ സ്മരിച്ചരുളിയ കാലത്തു അക്ഷണമേ പക്ഷിരാജകേതനൻ അവിടത്തിന്നെഴുന്നരുളിയവനെ നോക്കി "കണ്ണാ പത്മാവല്ലഭാ രാജസൂയഞ്ചെയ്യ്വതിൽ ശ്രദ്ധയൊണ്ടെനിക്കു; അതിനെ സാധിക്കാമോ എൻറു ഒള്ളുടം നിന്തിരുവടിതന്നെ അറിയിൻറളു" എൻറു അധോക്ഷജനെ നോക്കി അറിയിച്ചവസരയിൽ, "എടോ രാജേന്ദ്രാ മഗധേശ്വരൻ ജരാസന്ധൻ ജീവിച്ചിരിക്കുമപ്പൊഴ് രാജസൂയഞ്ചെയ്യ്വാനശക്യം· ഭൂമണ്ഡലഗതന്മാരായൊള്ള രാജലോകത്തെ വെലാൽകരിച്ചു കലഹിച്ചു പിടിച്ചുകെട്ടി കൊണ്ടുപോന്നു ഗിരിവ്രജമാകിൻറ നഗരത്തിങ്കൽ കാരാഗൃഹത്തിങ്കൽ ആക്കി ഇരിക്കിൻറു. ഗിരിഗുഹയിൽ കിടക്കിൻറ ആനത്തലവന്മാരെ ഒരു സിംഹകിടാവൻ ചെറുത്തു നിറുത്തും കണക്കെ രാജാക്കന്മാർ അവനാൽ സംബദ്ധന്മാരായിട്ടിരിക്കിൻറു. എൻറാൽ ജരാസന്ധവധത്തിന്നും അഖിലരാജഗണവിമോക്ഷണത്തിന്നും ശ്രദ്ധ

പണ്ണുക. ജരാസന്ധനെ ജയിച്ചാൽ മറെറാള്ള രാജാക്കളെ എല്ലാരെയും ജയിച്ചതായിട്ടും വരും" എൻറിങ്ങനെ ജനാർദ്ദനവചനം കേട്ട ജാതവിശ്ചകനാകിന അജാതശത്രുവിനെ നോക്കി അഭിമാനിയാകിന ഭീമസേനൻ അറിയിച്ചാൻ "രാജസൂയമെല്ലാനിവിടത്തുകെന്തു വൈഷമ്യം? ശ്രീകൃഷ്ണന്തിരുവടിയുടെ നയവും അർജ്ജുനനുടെ വീര്യവും എന്നുടെ ബലവും ത്രേതാഗ്നിസമമായിരുന്ന ഇവ മൂൻറും കൂടിയാൽ ജരാസന്ധനെ നിഗ്രഹിക്കാം" എൻറ ഭീമപരാക്രമനാകിന ഭീമസേനനുടെ വാക്ക കേട്ട "പരമാത്മമെ ഇളു. ഭീമാർജ്ജുനന്മാരെനക്ക നേത്രങ്ങൾ; മനസ്സാകിൻറതു മധുസൂദനന്തിരുവടി; എൻറാൽ നിങ്ങൾ ജരാസന്ധനെ വധിച്ച പ്രതിക്ഷണം കാര്യത്തെയും സാധിക്കാം" എൻറു പൃഥിവീപതിയുടെ നിയോഗത്താൽ കൃഷ്ണാർജ്ജുനഭീമന്മാർ സ്നാതകബ്രാഹ്മണവേഷവിഭൂഷിതരായ് നിരായുധരായ് മഗധവിഷയം പ്രാപിച്ച ജരാസന്ധനൊട യുദ്ധത്തെ പ്രാർത്ഥിച്ചകാലത്തു അഖിലജഗന്മംഗലൻ ആനന്ദവിഗ്രഹൻ ശ്രീദാമോദരന്തിരുവടിയെ ആനായനെൻറു നിരസിച്ച അത്ഭുതപരാക്രമനാകിന അർജ്ജുനനെ വാലനെൻറു വർജ്ജിച്ച ഭീമപരാക്രമനാകിയ ഭീമസേനനെ മഗധേശ്വരൻ യുദ്ധാർത്ഥമായ് വരിച്ച അവസ്ഥയിൽ, ദന്തവരായുധങ്ങളായിരിക്കിൻറാ ഇരണ്ടാന തലവങ്ങൾ തങ്ങളിലെ കിട്ടി പരാക്രമിക്കുംകണക്കെ പരാക്രമിക്കിൻറ കാലത്തു, ജനാർദ്ദനോപായനിമിത്തമായ് ജരാസന്ധനെ ഭീമസേനൻ പിളന്നു കൊൻറു തടിയനിബന്ധനസ്ഥരാകിന രാജാദികളെ അഴിച്ചുവിട്ട ക്ഷണത്തിങ്കൽ അജാതശത്രുവിനെ വന്ദിച്ച അവസ്ഥ അറിയിച്ചു. അനന്ത

രം ധൎമ്മരാജശാസനനിമിത്തമായ് കിഴക്കിൻദിക്ക ജയിപ്പാൻ അദ്ധ്യവസിച്ചെഴുന്നെള്ളിൻറ ഭീമസേനന്തിരുവടി ശിശുപാലവിഷയം പ്രാപിച്ചു അവനാൽ സൽകൃതനായ് പതിമൂൻറു ദിവസമവിടെ വസിച്ചു അവിടെനിൻറു കണിന്ദനവിഷയം പ്രാപിച്ചു ശ്രേണിമാനെ ജയിച്ചു അയോദ്ധ്യാധിപതി ദീൎഘപ്രജ്ഞനോടു തിറ കൊണ്ടു അൽപകാലത്തിങ്കലെ കിഴക്കിൻദിക്കിങ്കലെ രാജാക്കളെ തികയ ജയിച്ചു അൎത്ഥരാശിയെ ആപാദിച്ചു ശക്രസമപ്രഭാവൻ ശക്രപ്രസ്ഥം പ്രാപിച്ചു അൎത്ഥരാശിയെ അജാതശത്രുവിനു കൊണ്ടുചെൻറു കൊടുക്കിൻറ കാലത്തു, സവ്യസാചി ധനഞ്ജയന്തിരുവടി ധനദപാലിതയാകിന ദിക്കിനെ ജയിപ്പാനദ്ധ്യവസിച്ചു പുറപ്പെട്ടു തദ്ദേശവൎത്തികളാകിന രാജാക്കളെ ജയിച്ചു തിറ കൊണ്ടു ഉത്തരഗിരിയെല്ലാവുണ്ടെൻറു അളകാനാഥനെ ജയിച്ചു അൎത്ഥസഞ്ചയത്തെ ആപാദിച്ചു ഇന്ദ്രാത്മജൻ ഇന്ദ്രപ്രസ്ഥം പ്രാപിച്ചു ധനനിചയസമൃദ്ധനായ ധനഞ്ജയനെന്നൊരുള്ള നാമത്തെ പ്രാപിച്ചുമുടിഞ്ഞു. പിന്നെ നിഖിലഗുണസമ്പന്നനാകിന നകുലൻ ശ്രീവാസുദേവസഹിതനായ് പടിഞ്ഞായിറു ദിക്ക ജയിച്ചു ദ്രവ്യസമ്പൽസമന്വിതനായ് മഹാരാജസകാശം പ്രാപിച്ച കാലത്തു ദക്ഷിണദിക്ക ജയിപ്പാൻ ആ . . . തമാകിന വെലത്തൊട്ടു കൂടി സഹദേവൻ സമുദ്രതീരത്തെളവും ജയിച്ചു ശ്രീവിഭീഷണനോടു തിറ കൊൾവാൻ ഘടോൽകചനെ യാത്രയാക്കി അംബരമാൎഗ്ഗമെ ലങ്കാനഗരിയെ പ്രാപിച്ചു വിഷ്ണുപരായണനാകിന വിഭീഷണനെ വന്ദിച്ചു "എടോ രാക്ഷസേന്ദ്രാ പാണ്ഡുവിന്റെ പശ്ചിമപുത്രൻ സഹദേവൻ ചൊല്ലിവിട്ടു തിറ കൊണ്ടുപോവാൻ ഞാനിവിടത്തെ പ്രാപിച്ചു. ഞ

വിളെ ഭഗവാൻ അഗ്നിദേവനെയും രാജസൂയത്തെയും ത്രൈലോക്യനാഥനാകിന ശ്രീവാസുദേവന്തിരുവടിയെയു ന്നിരൂപിച്ചു ധൎമ്മജ്ഞനായൊരുള്ളായെ ധൎമ്മരക്ഷാൎത്ഥം ധൎമ്മപുത്രന്തിരുവടിക്കു തിറ തന്നു വിടുക" എന്റിങ്ങനെ ഘടോൽകചൻ പ്രതിപാദിക്കിന്റ കാലത്തു പൌലസ്ത്യൻ ശ്രീവിഭീഷണന്തിരുവടി എണ്ണത്തെട്ടു രാക്ഷസരെക്കൊണ്ടു രത്നരാശി കൊടുത്തുവിട്ടു അവരും ഘടോൽകചനോടുകൂട സമുദ്രമതിക്രമിച്ചു സഹദേവസഹിതരായി ഇന്ദ്രപ്രസ്ഥം പ്രാപിച്ചു അൎത്ഥരാശിയെ ധൎമ്മപുത്രന്തിരുവടിക്കു കൊടുത്തു ലങ്കാനഗരി നോക്കി പോയ അവസ്ഥയിൽ, ധൎമ്മരാജനിയോഗത്താൽ കിഴക്കിന്ദിക്കു ഭീമസേനൻ ജയിച്ചു ദക്ഷിണദിക്കു സഹദേവൻ ജയിച്ചു പശ്ചിമദിക്കു നകുലൻ ജയിച്ചു ഉത്തരദിക്കു വിജയൻ ജയിച്ചു രാജസൂയംകൊണ്ടു യജിപ്പാനധ്യവസിക്കിന്റ രാജേന്ദ്രൻ നകുലനെ ഹസ്തിനപുരന്നാക്കി യാത്രയാക്കി. അനന്തരം ആചാൎയ്യനിപുണനാകിന നകുലൻ ഹസ്തിനപുരം പ്രാപിച്ചു ധൃതരാഷ്ട്രൻ ശ്രീഭീഷ്മർ ശ്രീവിദുരർ ദ്രോണാചാൎയ്യൻ കൃപാചാൎയ്യൻ ദ്രൌണി കൎണ്ണൻ ദുൎയ്യോധനന്തുടങ്ങിയൊരുള്ള ബന്ധുവാന്ധവന്മാരെ ആദരിച്ചു ശക്രപ്രസ്ഥത്തെ നയിപ്പിച്ചു കാലത്തു ധൎമ്മപുത്രന്തിരുവടി സഹദേവനെ വിളിച്ചു "എടോ സഹദേവാ ഇക്കുരുവിങ്കൽ ദ്വിജോത്തമന്മാരാൽ ചൊല്ലപ്പടിന്റ യജ്ഞാംഗങ്ങളെ സമ്പാദിച്ചുകൊള്ളുക. ഇന്ദ്രസേനനും വിശോകനും [illegible] അൎജ്ജുനസാരഥിയും അന്നാളികളെ ഉണ്ടാക്കുവാൻ സഹദേവനിയോഗത്താൽ വ്യാപരിക്ക". ഭക്ഷ്യഭോജ്യാധികാരങ്ങളിൽ യുയുത്സുവിനെ നിയോഗിച്ചു. ഉരണാറുവാനും ഉച്ഛിഷ്ടാപനയനാൎത്ഥമായും ചോറു നോക്കുവാനും ദുശ്ശാസനനെ കല്പിച്ചു. ബ്രാഹ്മണരെപ്പൂ

ജിപ്പാനശ്വത്ഥാമാവിനെ, രാജാക്കളെ സൽക്കരിപ്പാൻ സ-
ഞ്ജയനെ, അക്രതുവിങ്കൽ വേണ്ടതെല്ലാം വേണ്ടാത്തതും അ-
റിഞ്ഞു ചെയ്വാൻ ഭീഷ്മരെയുംദ്രോണരെയും കൻപിച്ചു. ഹി-
രണ്യം സുവൎണ്ണം രത്നങ്ങൾ ദക്ഷിണകൾ എന്റിവയിററി-
നടെ അന്വവേക്ഷണത്തിങ്കൽ കൃപരെ നിയോഗിച്ചു. ഏ-
താടിമത്ത........മായിരിക്കിന്റ സൂക്ഷ്മവ്യയത്തിന്നു വിദു-
രനെ നിയോഗിച്ചു. അവിടെ അൎഹണീയമിയങ്ങിന്റതു
ദുര്യോധനൻ. വാൽഹീകൻ ധൃതരാഷ്ട്രൻ സോമദത്തൻ
ജയദ്രഥൻ എന്റിവർകൾ നാലതും അക്രതുവിങ്കൽ സ്വാ-
മിവൽ രമിച്ചാർ. പിന്നെയുമക്രതുവിങ്കൽ അവയവക-
ൎമ്മങ്ങളിൽ ഓരോ പുരുഷശ്രേഷ്ഠന്മാരെ നിയോഗിച്ചു ജ്യേ-
ഷ്ഠാമൂലനക്ഷത്രത്തിൽ അമാവാസിനാൾ മാറന്താലപ്പൂത്തു ന-
വനീതാകതൃദേഹനായൊൻ നരാധിപൻ. സൎവ്വശിഷ്യഗ-
ണോപേതനാകിന സൎവ്വജ്ഞൻ ശ്രീവേദവ്യാസഭഗവാൻ
സദസ്സുധുരം വഹിക്കിന്റതു. ഇച്ഛിച്ചവന്നിച്ഛിച്ചവണ്ണം
കൊടുക്ക ഉഷ്ണമായ് ഭുജിക്ക എന്റിവ്വണ്ണം പ്രവൃത്തിക്കത്തു-
ടങ്ങി. അവിരാജസൂയത്തിങ്കൽ ശബ്ദങ്ങൾ ചടങ്ങു പിഴ-
യാതെ രാജസൂയമെല്ലാ മുടിച്ചു അഗ്രപൂജകൊടുപ്പാൻ
അജാതശത്രു സഹദേവനെ നിയോഗിച്ചയവസ്ഥയിൽ
അതീതാനാഗതവൎത്തമാനതത്വജ്ഞാനിയാകയാൽ സ-
ൎവ്വജ്ഞനാകിന സഹദേവൻ ഗംഗാനന്ദനൻ ശ്രീഭീഷ്മതി-
രുവടിയെ നോക്കി "പിതാമഹാ ഇവിടന്ന ജനത്തിൽ
എവരൊരുത്തൻ അഗ്രപൂജക്കൎഹനാക" എന്റു വിചാരി-
ക്കിന്റ കാലത്തു ശക്രസമപ്രഭാവനാകിന ശാന്തനവൻ
ബുദ്ധികൊണ്ടു നിശ്ചയിച്ചു സഹദേവനെ നോക്കി അ-
രുളിച്ചെയ്യുന്നാൻ "എടോ സഹദേവാ വൃഷ്ണിവംശസമുത്ഭ-

വനാകിന്ന കൃഷ്ണൻ ഇവിടെ ഉള്ളനായിരിക്കുമ്പൊഴ് മറെറവൻ അഗ്രപൂജക്കു യോഗ്യനാകിൻറതു? അഗ്രപൂജകൊണ്ടു അധോക്ഷജനെപ്പൂജിച്ചാൽ സമസ്തദേവതാവൎഗ്ഗത്തെ പൂജിച്ച ഫലം വരുമെന്നെല്ലോ വേദശാസ്ത്രങ്ങളിൽ ചൊല്ലിൻറിതു. 'യഥാ തരോൎമ്മൂലനിഷേചനേന തൃപ്യന്തി തൽസ്കന്ധഭുജോപശാഖാഃ പ്രാണോപഹാരേണ യഥാ നരാണാം (അംഗം) തഥൈവാൎഹണമച്യുതാൎച്ചനം' തരുവിൻെറ മൂലനിഷേചനംകൊണ്ടു യാതൊരുപ്രകാരം ശാഖോപശാഖപ്രതിശാഖകൾ തൃപ്തിയെ പ്രാപിക്കിൻറു നരന്മാൎക്കു പ്രാണോപഹാരംകൊണ്ടു അവയവങ്ങൾ അതിപ്രസന്നങ്ങളാകിൻറു അപ്രകാരമേ അച്യുതന്തിരുവടിയെ അൎച്ചിച്ചാൽ അഖിലദേവതകളും തൃപ്തിയെ പ്രാപിക്കിൻറു. എൻറാലിവന്തിരുവടിയെ പൂജിച്ചാൽ ഇക്കൎമ്മം സഫലം" എൻറിങ്ങനെ ശ്രീഭീഷ്മന്തിരുവടിയാലഭ്യനുജ്ഞാതനായ് അവഹിതഹൃദയനായ് സഹദേവൻ സരോജാക്ഷന്തിരുവടിയെ പൂജിച്ചയവസ്ഥയിൽ അതിലസഹ്യമുടയനാകിന്ന ശിശുപാലൻ സഹദേവനെയും ശ്രീഭീഷ്മന്തിരുവടിയെയും ധൎമ്മതൽപരനാകിന്ന ധൎമ്മപുത്രനെയും ശ്രീകൃഷ്ണന്തിരുവടിയെയും ഭത്സിച്ചു സദസ്സിങ്കൽ സഹദേവനെന്നോക്കി "എടോ സഹദേവാ മഹാത്മാക്കളായിരിക്കിൻറ മഹാജനം ഇരിക്കെച്ചെയ്തേ രാജാൎഹമായിരിക്കിൻറ അഗ്രപൂജകൊണ്ടു ആനായനെപ്പൂജിച്ചു. അയോഗ്യമേ ഇതു വാലന്മാരേ, ഇപ്പാണ്ഡവകൾ കേവലമജ്ഞാനികൾ. ധൎമ്മസൂക്ഷ്മത്തെ അറിയിൻേറാ ചിലരല്ല. ബ്രാഹ്മണശ്രേഷ്ഠനായ് സൎവ്വജ്ഞനായ് ഇരുന്ന ഭഗവാൻ ശ്രീവേദവ്യാസൻ ഇരിക്കെച്ചെയ്തേ വൃഷ്ണിവംശസമുത്ഭവനാകിന്ന കൃഷ്ണനെ എ

ങ്ങനെ അൎച്ചിച്ചവാറു സഹദേവാ നീ? അഖിലശാസ്ത്രജ്ഞനാകിന്ന അശ്വത്ഥാമാവു വീരപുരുഷരിലഗ്രഗണ്യൻ ഭാരതാചാൎയ്യനാകിന്ന കൃപാചാൎയ്യൻ ഇവരിരിക്കവെച്ചല്ലേ സഹദേവാ എങ്ങനെ കൃഷ്ണമതിയായിരുന്ന കൃഷ്ണനെ അൎച്ചിച്ചവാറു? മഹാവീരനാകിന്ന ഭഗദത്തൻ മഹാബലനാകിന്ന ജയത്സേനൻ കലിംഗരാജൻ എന്റിവരെ നിന്ദിച്ചു എങ്ങനെ കേശവനെ പൂജിച്ചവാറു? വിവിധഗുണഗണനാകിന്ന വിരാടേശ്വരൻ വൃദ്ധതമനാകിന്ന മദ്രാധിപൻ സൌബലനാകിന്ന ശകുനി സിന്ധുപതി ജയദ്രഥൻ എന്റിവരെ നിന്ദിച്ചു എങ്ങനെ സഹദേവാ കൃഷ്ണനെ അൎച്ചിച്ചവാറു? ആചാൎയ്യനെന്റൊ സഹദേവാ നീ കൃഷ്ണനെ ബുദ്ധിപണ്ണി? ദ്രോണാചാൎയ്യൻ ഇരിക്കവെച്ചല്ലേ എങ്ങനെ കൃഷ്ണനെ അൎച്ചിച്ചവാറു?" എന്റിങ്ങനെ . . . . . . തിങ്കൽ ശ്രീപുണ്ഡരീകാക്ഷന്തിരുവടിയെയും നിന്ദിച്ചു വ്യവഹരിക്കിന്റ കാലത്തു ധൎമ്മതത്വജ്ഞനാകിന്ന ധൎമ്മപുത്രന്തിരുവടി ശിശുപാലനെ നോക്കി "ഏടോ ശിശുപാലാ ഇസ്സഭയിങ്കൽ നിന്നെക്കാട്ടിൽ വൃദ്ധതമരായ് മഹാത്മാവരാകിന്ന മഹീപതിമാർ അനേകം ഉണ്ടിരിക്കിന്റു. എന്റാൽ ഇവർ സഹിച്ചിരിക്കിന്റെടത്തു നീയും പൊറുത്തിരിക്കയല്ലയോ അഴകിയ്യു" എന്റരുളിച്ചെയ്യിന്റതു കേട്ടു ശ്രീകൃഷ്ണന്തിരുവടി "അന്തനായതിന്നറ്റില്ല ശിശുപാലൻ ലോകവൃദ്ധതമനാകിന്ന കൃഷ്ണനെ പൂജിച്ചതു സഹിയാതെ ഇരിക്കിന്റോനാകയാൽ. ഇക്കൃഷ്ണനെല്ലോ അവ്യക്തയായിരിക്കിന്റ പ്രകൃതി; എന്റും കേട്ടിൻറിയേ ഇരിക്കിന്റ കൎത്താവുമിവനേ? സൎവ്വഭൂതങ്ങൾക്കു പരനായിരിക്കിന്റതുമിവന്തിരുവടിയേ; എല്ലാരിലും വൃദ്ധതമനായിരിക്കിന്റതുമിവനച്യുതനേ; ആദി

ത്യൻ ചന്ദ്രൻ നക്ഷത്രങ്ങൾ ഗ്രഹങ്ങൾ ദിക്കുകൾ വിദിക്കുകൾ സമസ്തവും കൃഷ്ണങ്കിൽ പ്രതിഷ്ഠിതം; അത്രേയുമല്ല ഞാൻ ചൊല്ലി ഇസ്സഭയിൽ കൃഷ്ണനെപ്പൂജിച്ചതു സഹിയാതെ ഇരിക്കിന്റോനൊരുത്തനുണ്ടെന്നാകിൽ അവൻ പെരിക വിരഞ്ഞു വില്ലുമെടുത്തുകൊണ്ടു യുദ്ധാൎത്ഥമായ് പുറപ്പെടുക. ഇവിരുന്ന ഭട്ടന്മാരുടെ ശിരസ്സിങ്കൽ എന്റെ കാൽകൊണ്ടു ചവിട്ടുന്നേൻ. ജളമതികളേ നിങ്ങളി കൃഷ്ണനെ....ല്ലയോ? ഇവനല്ലയോ ആദികാലത്തു മത്സ്യരൂപത്തെ അവലംബിച്ചു വേദപരിത്രാണഞ്ചെയ്തതു? കൂൎമ്മരൂപിയായ് ദേവഹിതാൎത്ഥം മന്ദരോദ്ധരണം പണ്ണിയതുമിവനെ. വരാഹരൂപത്തെ സംഗ്രഹിച്ചു ഹിരണ്യാക്ഷവധം പണ്ണി പാതാളത്തിങ്കൽ നിന്റു കൊണ്ടു പോന്ന ഭൂമിയെ സ്വസ്ഥാനത്തിങ്കലാക്കി രക്ഷിച്ചതുമിവനെ. ഇവനെല്ലോ ബ്രഹ്മദത്തവരഗൎവ്വിതനാകിന ഹിരണ്യകശിപുവിനെ ശ്രീനാരസിംഹത്തിരുവുടമ്പിനെ സംഗ്രഹിച്ചു മണിസ്തംഭത്തിൽനിന്റു പിളൎന്നു പുറപ്പെട്ടു കുലിശസമാനങ്ങളാകിന നഖമുഖങ്ങളെ കൊണ്ടു ബൃഹച്ഛിലാനിഭമാകിന വക്ഷസ്ഥലം പിളൎന്നു നിഗ്രഹിച്ചതു. അദിതിദേവിക്കു പുത്രനായ് ദിവ്യം വൎഷസഹസ്രം കൂടി ജനിച്ചു ചുവന്നു ചെറുതാകിന തിരുവുടമ്പിനെ ഉടയനായ് മഹാബലിയോടു മൂവടിപ്രമാണം ഭൂമി അളന്നുകൊണ്ടു ത്രൈലോക്യൈശ്വൎയ്യം ഇന്ദ്രന്നു കൊടുത്തു ഉദാരവാക്കായിരുന്ന ഇവനെ വട്ടവാമനമൂൎത്തിയും. ഭൃഗുവിന്നു പുത്രനായ് ജനിച്ചു നിശിതപരശുധരനായ് മൂവേഴിരുപത്തൊന്റു ഇതെ നിക്ഷത്രിയത്തെച്ചെയ്ത പരശുരാമനാമധേയനായിരുന്നവനുമിവനെ. ഭൂകാശ്യപൻ ദശരഥന്നു പുത്രനായ് ത്രൈലോക്യൈശ്വൎയ്യഗ

ർജ്ജിതനായിരുന്ന നക്തഞ്ചരചക്രവൎത്തി ദശഗ്രീവനെ നിഗ്രഹിച്ചു ശ്രീരാമനെന്റെ നാമത്തോടുകൂടിയിരുന്നവനുമിവനേ. ഹലമുസലഹസ്തനായ് രോഹിണീൽ ജനിച്ചു ബലഭദ്രരാമനെന്റെ നാമത്തോടുകൂടി ഇരിക്കിന്റതുമിവനേ. അഷ്ടമിരോഹിണിനാൾ അൎദ്ധരാത്രത്തിങ്കൽ വസുദേവസൂനുവായവതരിച്ചു അമ്പാടിയിൽ നന്ദഗോപന്റെ പുത്രനായ് വളൎന്നു പൂതന ഇടങ്ങിയുള്ള ദുഷ്ടവൎഗ്ഗത്തെ നിശ്ശേഷമായ് കൊന്റുമുടിച്ചു ഭൂമിയെ രക്ഷിപ്പാനിരിക്കിന്റതും കൃഷ്ണനേ. ഇനി കൽകിയായ് ജനിച്ചു സമസ്തസംഹാരമെയ്യാനിരിക്കിന്റതുമിവന്തിരുവടിയേ. എന്റാലിങ്ങനെ ഇരുന്ന ഇവന്തിരുവടിയെ പൂജിച്ചതു സഹിക്കരുതാതെ ഇരിക്കിന്റാരുത്തനുള്ളനാകിൽ അവൻ വില്ലുമെടുത്തുകൊണ്ടു യുദ്ധാൎത്ഥമായ് ഒരുമ്പട്ടു പുറപ്പെട്ടുക" എന്റരുളിച്ചെയ്തു സന്നദ്ധനായ് സമരത്തിന്നദ്ധ്യവസിക്കിന്റവസ്ഥയിൽ ശീഘ്രപരാക്രമനാകിന ശ്രീചക്രായുധൻ ശ്രീവാസുദേവന്തിരുവടി അഗ്നിമാലിയാകിന ശ്രീചക്രംകൊണ്ടു ശിശുപാലന്റെ ശിരശ്ശേദനമെയ്തു ശ്രീമദ്വാരകാനഗരി നോക്കി എഴുന്നരുളിനാൻ. പിന്നെ യജ്ഞമനുഭവിപ്പാൻ വന്ന രാജലോകത്തെ വസ്ത്രവാഹനസുവൎണ്ണാദികളെക്കൊണ്ടു സംഭാവിച്ചു തങ്ങൾതങ്ങളുടെ രാജ്യന്നോക്കി യാത്രയാക്കി ശ്രീവേദവ്യാസാദി മഹൎഷിവൎഗ്ഗത്തെയും മാനിച്ചു തങ്ങൾ തങ്ങളുടെ ആശ്രമന്നോക്കി യാത്രയാക്കി പിതാവാകിന ധൃതരാഷ്ട്രരോടും പിതാമഹനാകിന ശ്രീഭീഷ്മരോടും ദ്രോണാചാൎയ്യർ കൃപാചാൎയ്യർ വൈകൎത്തനൻ കൎണ്ണൻ............ ദുൎയ്യോധനാദി ഭ്രാതൃവൎഗ്ഗത്തോടുംകൂടി രാജസൂയം കഴിഞ്ഞു അനേകന്ദിവസം.........ഒരു നാൾ സഭാപ്രവേശപ്രീതിതരാ

ഷകഷായിതാന്തരാത്മാവാകിന സുയോധനൻ പിതാവിനോടും ഭ്രാതൃവർഗ്ഗത്തോടും കൂട നാഗപുരം പ്രാപിച്ചു അർണ്ണവഗംഭീരനാകിന കർണ്ണനോടും സൌബലനാകിന ശകുനിയോടും ദുഷ്ടമതിയാകിന ദുശ്ശാസനനോടും കൂടി നിരൂപിച്ചു "ധർമ്മപുത്രന്തിരുവടിയുടെ ഐശ്വര്യത്തെ കലഹമുഖേന ഹരിപ്പാനിനക്കിൽ ആവൊന്നല്ല. എന്നാൽ കള്ളച്ചൂതു പൊരുതു പറിച്ചുകൊൾക" എന്റു കൽപിച്ചു ധൃതരാഷ്ട്രരെ അനുവർത്തിച്ചു അനുവദിപ്പിച്ചു വിദുരരെ യാത്രയാക്കി വസിക്കിന്റ കാലത്തു അജാതശത്രു ധർമ്മപുത്രന്തിരുവടി വിദുരരെ ആദരിച്ചു അവൻമുഖത്തു നിൻറു ധൃതരാഷ്ട്രമതവും സുയോധനസിദ്ധാന്തവും അറിഞ്ഞു ഭവിഷ്യദർത്ഥന്നിരൂപിച്ചു നിശ്ചയിച്ചു മാതാവിനോടും ഭ്രാതൃവർഗ്ഗത്തോടും വസ്തുവാഹനഭണ്ഡാരാദികളോടും കൂട കരിതുരഗരഥപദാതിസങ്കുലമാകിന സൈന്യസംവൃതനായ് നാഗപുരം പ്രാപിച്ചു അക്ഷവതിയാകിന്റ സഭയിൽ സൌബലനാകിന ശകുനിയോടു ചൂതു പൊരുതു തോററിയങ്ങിന്റെടത്തു ..........ലെ ദ്രവ്യവിനിമയാഗം നിഖർവ്വം ഖർവ്വം അർബ്ബുദം...............രമായ് പണയം വച്ചു പൊരുതു തോററു രാജ്യവാഹനവസ്തുഭണ്ഡാരാദികൾ എൾപ്പെട്ടതും മുടിഞ്ഞു ഭ്രാതാക്കളെ പണയം വക്കിന്റെടത്തു മുൻപിൽ നകുലസഹദേവന്മാരെ വച്ചു പൊരുതിയങ്ങിന്റാ കാലത്തു ദുർവ്വാദരതനാകിന ശകുനി "എടോ രാജേന്ദ്രാ സാപത്നന്മാരാകിന നകുലസഹദേവന്മാരെ പണയം വച്ചു സഹോദരന്മാരാകിന ഭീമസേനാധനഞ്ജയന്മാരെ ഭ്രാതൃസ്നേഹനിമിത്തമായ് രക്ഷിക്കിന്റാ നിന്തിരുവടി" എന്റിങ്ങനെ ശകുനിയുടെ ദുർവ്വാദത്തെ കേ

ട്ടു ശപിപ്പാനദ്ധ്യവസിക്കിൻറ കാലത്തു ശരണെന്റ ശകുനിക്ക അനുജ്ഞ കൊടുത്തു ഭീമസേനാധനഞ്ജയന്മാരെയും പണയം വച്ചു ഒടുക്കത്തു തന്തിരുവടിയെയും പണയമായ് വച്ചു പൊരുതിയങ്ങിൻറ കാലത്തു, "എടോ രാജേന്ദ്രാ നിന്തിരുവടിക്ക അത്യന്തമിഷ്ടയായിരുന്ന യാജ്ഞസേനി ദ്രൗപദിയെയും പണയമായ് വച്ചു നിന്തിരുവടിയെ മീണ്ടു കൊണ്ടു ഇനിമൊരിക്കൽ പൊരുതു ജയിക്ക" എന്റ ശകുനിയുടെ വചനം കേട്ടു പറവുമെന്റു പാണ്ഡവജ്യേഷ്ഠൻ ദ്രൗപദിയെയും പണയമായ് വച്ചു പൊരുതു തോററിയങ്ങിൻറളവു കളിപ്പൂട്ടയനാകിന കൌരവേന്ദ്രൻ ദുര്യോധനൻ ശ്രീവിദുരരെ വിളിച്ചു "എടോ വിദുരാ പാണ്ഡവപത്നി ദ്രൗപദി നമുക്ക ദാസഭാവത്തെ പ്രാപിച്ചിരിക്കിൻറവളെ പെരിക വിരെ കൂട്ടിക്കൊണ്ടു പോന്നു ദാസീവർഗ്ഗത്തൊടു ..........ൻറു ദുര്യോധനനരുളിച്ചെയ്യിൻറ കാലത്തു വിദുഷാംവരിഷ്ഠനാകിന വിദുരൻ ധൃതരാഷ്ട്രനെ നോക്കി "എടോ രാജേന്ദ്രാ യാവനൊരുത്തൻ ജനനകാലത്തു നരികണക്കെ വിസ്വരമായ് അലറിയതു അങ്ങനെ ദുഷ്ടചിത്തനായിരുന്ന ഇദ്ദുര്യോധനൻ വിഷയമായ് ഇഭരതവംശം ആശേഷമായ് നാശത്തെ പ്രാപിച്ചു മുടിയിൻറിതൊണ്ടു" എന്റു ചൊല്ലി അധോമുഖനായ് നിൽക്കിൻറയവസ്ഥയിൽ ദുര്യോധനൻ സൂതനെ വിളിച്ചു "എടോ പ്രാതിഗാമീ നീ ചെന്റു ദ്രൗപദിയെ കൂട്ടിക്കൊണ്ടു പോരുക. ഇവിദുരൻ വിചാരശീലനാകയും നമ്മുടെ ഐശ്വര്യത്തെ പൊറാഴ്ക്കയുമൊണ്ടു" എന്റ ദുര്യോധനനിയോഗത്താൽ സൂതൻ ദ്രൗപദിയുടെ സകാശം പ്രാപിച്ചു വൃത്താന്തമറിയിച്ചു കാലത്തു യാജ്ഞസേനി ദ്രൗപദി സൂതനെ

നോക്കി "രാജേന്ദ്രൻ ധൎമ്മപുത്രന്തിരുവടി തന്തിരുവടിയെ പണയം വച്ചു തോററു ഇരണ്ടാമതെന്നെ പണയം വക്കയോ ചെയ്തതു? മുമ്പിലെന്നെ പണയം വച്ചു പൊരുതു തോററു ഒടുക്കത്തു തന്തിരുവടിയെയും പണയം വക്കയോ ചെയ്തതു? ഇ വിശേഷമറിഞ്ഞു വന്നു പരമാൎത്ഥമെന്നോടു ചൊല്ലുക. ഉള്ളവണ്ണമറിഞ്ഞാൽ നിന്നോടു കൂട സഭയെ പ്രാപിക്കിന്റിതുമൊണ്ടു" എന്റിങ്ങനെ ദ്രുപദനന്ദനയുടെ വചനം കേട്ടു ദുൎയ്യോധനസകാശം പ്രാപിച്ചു സൂതനറിയിക്കിന്റ കാലത്തു അമൎഷപരവശനാകിന ദുൎയ്യോധനൻ ദുശ്ശാസനനെ നോക്കി "എടോ ദുശ്ശാസനാ ദ്രുപദനന്ദനയുടെ കേശങ്ങളെച്ചുററിപ്പിടിച്ചിഴ്ത്തു സഭാമദ്ധ്യത്തിങ്കൽ കൊണ്ടുപോരിക. സൂതനോ വൃകോദരനെ ഭയപ്പെടുക നിമിത്തമായ് അസമൎത്ഥൻ. പാണ്ഡവകരം ദാസഭാവത്തെ പ്രാപിക്കയാൽ അവശരായ് ഒന്റിന്നു ശക്തരല്ല" എന്റ ദുൎയ്യോധനനിയോഗത്താൽ അസച്ഛീലനാകിന ദുശ്ശാസനൻ രാജസൂയയാജിയാകിന ധൎമ്മപുത്രരുടെ ധൎമ്മപത്നിയുടെ സകാശം പ്രാപിച്ചു "സഭാമദ്ധ്യത്തിങ്കൽവച്ചു ചൂതുപൊരുതു സൎവ്വരാജസമക്ഷത്തിങ്കൽ ധൎമ്മജനാലെ ജയിക്കപ്പെട്ടാ നീ. എന്റാൽ ലജ്ജയോടു വേറുപെട്ടു മഹാരാജന്ദുൎയ്യോധനനെ ചെന്റു കാണ്ക" എന്റ ദുശ്ശാസനനുടെ ദുൎവ്വാക്ക കേട്ടു വിറക്കിന്റ സൎവ്വാവയവങ്ങളെ ഉടയവളായ് ദുശ്ശാസനനെ നോക്കി "ഞാൻ രജസ്വലയായിരിക്കിന്റു ഏകവസ്ത്രയാകയുമൊണ്ടു. എന്റാൽ സഭയിലകത്തു പൂവാൻ യോഗ്യയല്ല ഞാൻ" എന്റരുളിച്ചെയ്തു ദുഃഖാൎത്തയായിരിക്കിന്റവളെ നോക്കി "എടോ യാജ്ഞസേനീ രജസ്വലയായിട്ടിരിക്കിലുമമയും; ഏകാംബരയാ

യിട്ടിരിക്കിലുമമയും; വിഗതവസ്ത്രയാകിലുമമയും; ഇപ്പൊഴ് സഭാമദ്ധ്യത്തെ പ്രാപിക്കേണ്ടും വ്രീളയോടു വേറുപെട്ടു” എന്റു ചൊല്ലിന്റ ദുശ്ശാസനന്റെ വചനത്തെ കേട്ടു വിഫലമനോരഥയായ് അവനോടു കൂടെ സഭാമുഖിയായ് ചെല്ലിന്റവൾ ഗാന്ധാരീഭവനത്തിന്നാക്കി പോവാനദ്ധ്യവസിക്കിന്റ കാലത്തു, ദുഷ്ടമതിയാകിന ദുശ്ശാസനൻ ധൎമ്മപുത്രന്റെ ധൎമ്മപത്നിയുടെ കേശങ്ങളെ ചുറ്റിപ്പിടിച്ചു ഇഴ്ത്തു കരങ്ങൾകൊണ്ടു തള്ളിന്റ കാലത്തു, വാസസ്സുകളെ വാങ്ങിന്റ കാലത്തു, ശ്രീവാസുദേവശ്രീനാമസങ്കീൎത്തനപരയായിരുന്നവൾക്കു അനേകം വസ്ത്രങ്ങളുളവാകിന്റ കാലത്തു, വസ്ത്രാക്ഷേപംകൊണ്ടു വൎദ്ധിക്കിന്റ മനോദുഃഖമുള്ളവളായ് തന്റെ ഭൎത്താക്കന്മാരുടെയും ശ്രീഗോവിന്ദന്തിരുവടിയുടെയും തിരുനാമത്തെ ചൊല്ലി പ്രലാപിച്ചു ദീനയാകിന ദ്രൌപദിയുടെ പരിദേവത്തിങ്കൽ നിന്റു ജനിച്ചു ദിപ്രകാശതരംഗമേദനത്തിങ്കൽ പടുതരയായ് കൊടുതായിരിക്കിന്റ ഭീമസേനന്റെ കോപാഗ്നിയാൽ പാൎത്ഥൻ ധനഞ്ജയന്റെ ശരങ്ങളാകിന്റ കൊടുംകാറ്റിനാലടിക്കപ്പെട്ട കുരുവംശമാകിന്റ വനം പ്രവൃദ്ധമായിരുന്നതു പെരിക വിരെ നാശത്തെ പ്രാപിച്ചു മുടിയിന്റിതൊണ്ടു” എന്റതുളിച്ചെയ്തു വാദരായണസമേതനായ് മന്ത്രശാല നോക്കി എഴുന്നരുളത്തുടങ്ങിനാൻ ശ്രീചക്രായുധൻ ശ്രീവാസുദേവന്തിരുവടി.

വാസു:—“ഇതെല്ലാം സുയോധനഗൃഹം. ഇവിടെ ഇങ്ങനെ എല്ലൊ ഇരിക്കിന്റതു. നിഖിലനീതിശാസ്ത്രജ്ഞരായ് നിത്യസേവാനിരതരായ് പൃഥുതരഗുണഗണവിഭൂഷിതന്മാരാകിന പാൎത്ഥിവേന്ദ്രന്മാരുടെ ആവാസഗൃഹങ്ങൾ

അമരനികരപരിപൂരിതയാകിന്ന അമരാവതിയെ അപഹസിക്കിൻറുതോ എൻറു തോൻറുമാറു അഴകപടച്ചമച്ചതായവയെല്ലാം കാണപ്പെടിൻേറാ. ആയുധശാലകളും അതിരമണീയങ്ങളായ് നാനാവിധങ്ങളാകിന്ന ആയുധവരങ്ങളാൽ നിറക്കപ്പെട്ടിരിക്കിൻേറാ. കുതൂഹലജനകമാകിന്ന കുതിരപ്പന്തികളിൽ അശ്വസമൂഹങ്ങളും തലറീയങ്ങിൻേറാ. സവ്വലക്ഷണസംപന്നങ്ങളായ് അഖിലജനമാന്യങ്ങളാകിന്ന ആനത്തലവങ്ങളും ഗജ്ജിക്കിൻേറാ. ഇ ദുര്യ്യോധനനുടെ ഐശ്വൎയ്യസമൃദ്ധി സമഗ്രമായ് നാശത്തെ പ്രാപിച്ചു മുടിയിൻറു" എൻറരുളിച്ചെയ്യാൻ ശ്രീവാസുദേവന്തിരുവടി.

വാസു:— മന്ത്രശാലേ നോക്കി എഴുന്നരുളുൻറവൻ ധമ്മപുത്രന്തിരുവടിയുടെ ധൎമ്മസ്ഥിതിയും ദുൎമ്മതിയാകിന്ന ദുര്യ്യോധനനുടെ ദുശ്ശീലത്തെയും നിരൂപിച്ചു അരുളിച്ചെയ്യിൻേറാൻ "ദുര്യ്യോധനൻ എന്നെ കണ്ടു കാൎയ്യത്തെ ചെയ്യൂ ഇല്ല. എപ്പൊഴും പരന്മാരുടെ ദൂഷണങ്ങളെ വ്യവഹരിക്ക ശീലം. അതിന്നു ഹേതുവൊണ്ടു. ഗുണദ്വേഷി ഇവൻ പരഗുണകഥനങ്ങളിൽ പൊറാമയുടയൻ. ശഠനാകയുമൊണ്ടു. 'ഗൂഢവിപ്രിയകൃച്ഛഠഃ' ഒരുത്തനറിയാതെ അപ്രിയങ്ങളെ അനുഷ്ഠിക്കിൻറവൻ ശഠൻ. സ്വജനനിൎദ്ദയനാകയുമൊണ്ടു. തന്നുടെ ജനങ്ങളിങ്കൽ അപഗതദയായിരിക്കിൻറ അന്തഃകരണയോടുകൂടി ഇരിപ്പിതും. എന്തിന്നു പലവും പറയിൻറു? ഔരോന്ത്യമുടയനാകിന്ന സുയോധനൻ പരമാത്ഥതത്വജ്ഞരാകിന്ന പാണ്ഡവകൾക്കു രാജ്യം പാതിയും കൊടുക്ക എൻറു സാമദാനഭേദപുരസ്സരമായ് ചൊല്ലുൻറതാകിലും കേൾക്ക ഇല്ല" എൻറരുളിച്ചെയ്തു "എടോ

വാതായനേ മന്ത്രശാലയിലകത്തു പോകാമോ എനിക്കു" എന്നരുളിച്ചെയ്തു ശ്രീവാസുദേവന്തിരുവടി.

കാഞ്ചു:— "ആമേ ആമേ കുറവില്ല. അകത്തെഴുന്നരുളുവാൻ അർഹനെല്ലോ പത്മനാഭൻ" എന്നുണർത്തിനാൻ കാഞ്ചുകീയൻ.

വാസു:– മന്ത്രസഭയിലകത്തെഴുന്നരുളിനവൻ "എന്തെന്തു? എന്നെ കണ്ടു സംഭ്രമിക്കിന്റുതോ സമസ്തക്ഷത്രിയരും? ഒല്ലാ ഒല്ലാ, സംഭ്രമിയാതെ സുഖിച്ചിരിക്ക രാജാക്കന്മാരെല്ലാരും" എന്നരുളിച്ചെയ്തു ശ്രീവാസുദേവന്തിരുവടി.

ദുര്യോ:— "എന്തെന്തു? കേശവനെ കണ്ടു സംഭ്രാന്തരായിതോ സമസ്തരാജാക്കന്മാർ? എന്നുടെ ആജ്ഞ ലംഘനീയമല്ല. മുന്നെ പ്രതിജ്ഞതെപണ്ണപ്പെട്ടിരിക്കിന്റ ദണ്ഡത്തെ സ്മരിക്ക" എന്നരുളിച്ചെയ്തു ദുര്യോധനന്തിരുവടി.

വാസു:— മന്ത്രശാലയിലകത്തെഴുന്നരുളിനിന്റിയങ്ങിന്റവൻ സംഭ്രാന്തമായ് ഏറുനിൽക്കിന്റ രാജമണ്ഡലത്തെ കണ്ടു സുയോധനസിദ്ധാന്തവുന്നിരൂപിച്ചു തന്തിരുവടിയുടെ സമാഗമത്തിങ്കൽ പ്രത്യുത്ഥാനഞ്ചെയ്യിന്റ പൃഥിവീപതിമാർക്കു നിഗ്രഹം വരല്ലാ എന്റു നിശ്ചയിച്ചു ദുര്യോധനനെ നോക്കി "എടോ സുയോധനാ ഇരിക്കിന്റോ നീ" എന്നരുളിച്ചെയ്തു ശ്രീവാസുദേവന്തിരുവടി.

ദുര്യോ:— "ഇരിക്കിന്റോ സുയോധനാ" എന്ന ശ്രീവാസുദേവന്തിരുവടിയുടെ വാക്കു കേട്ടു സിംഹാസനത്തിന്മേൽനിന്റു വിരണ്ടു നിലത്തു വീണു ലജ്ജാന്വിതനായ് ആത്മഗതമായ് അരുളിച്ചെയ്യിന്റാൻ "കേശവദർശനത്തിങ്കൽ പ്രത്യുത്ഥാനമില്ലക്ക എന്റു കല്പിച്ചു വിചിത്രമാ

കിന ചിത്രപടത്തെ കണ്ടു ഉത്സാഹത്തോടു മതിയെ കൂട്ടി കറിക്കൊള്ളോടുകൂടെ ഇരിക്കച്ചെയ്താലും കേശവന്റെ പ്രഭാവാതിശയംകൊണ്ടു ആസനത്തിന്മേൽ നിന്റു പതിതനായേൻ ഞാൻ" എന്റാത്മഗതമായ് അരുളിച്ചെയ്തു പ്രകാശമായ് "പെരിക ഇന്ദ്രജാലമുടയൊരുത്തനീ ദൂതൻ മായാവൈഭവം ഉടയൻ. എടോ ദൂത ഇതെല്ലാം ആസനം ഇന്ദ്രജാലമയം" എന്റരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി.

വാസു—ബദ്ധാഞ്ജലിപുടരായ് എഴുനിറ്റു നിൽക്കിൻറ മഹാജനത്തെ കണ്ടു ഭയാപരനാകിന ശ്രീദാമോദരന്തിരുവടി "ഇരുപ്പു എല്ലാം ദ്രോണാചാര്യൻ., ഗാംഗേയപ്രമുഖരാകിന മഹീപതിമാരുമിരിക്ക" എന്റരുളിച്ചെയ്തു മന്ത്രശാലയിൽ സിംഹാസനത്തിന്മേൽ ഇരുന്നരുളുന്റവൻ ചിത്രപടത്തെ കണ്ടു "എന്ന ദർശനീയമിച്ചിത്രപടം കൌതൂഹലജനകം സർവ്വജനമനോഹരം" എന്റരുളിച്ചെയിൻറവൻ സൂക്ഷിച്ചു നോക്കി പരികുപിതനായ് "പോയ് കെട്ടു. ദ്രൌപദീകേശാംബരാകർഷണം ഇതിങ്കലെഴുതപ്പെട്ടതു. എന്ന ആശ്ചര്യമേ ഇസ്സുയോധനൻ തന്നുടെ ചാന്റ ജനത്തിന്റെ പരിഭവം തന്റെ പരാക്രമമെന്റു നിരൂപിക്കിന്റു അജ്ഞനാകയാൽ. ലോകത്തിങ്കൽ എവനോ താൻ തന്നുടെ ദോഷത്തെ സഭകളിൽ പ്രകടിക്കിന്റതു നിർല്ലജ്ജനായിട്ടു" എന്റരുളി "ഇസ്സഭാമദ്ധ്യത്തിങ്കൽ നിന്റെടുത്തു കളക ഇച്ചിത്രപടത്തെ" എന്റരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

രാജ്ഞാ—"എടോ ബാദരായണാ കേശവനനിഷ്ടമാകിൽ എടുത്തു കൊണ്ടുപോക ചിത്രപടത്തെ" എന്റരു

ളിച്ചെയ്താൻ ദുൎയ്യോധനന്തിരുവടി. "യാതൊന്റു മഹാരാജനിയോഗം" എന്റു ചൊല്ലി പിതൃപടത്തെയുമെടുത്തുകൊണ്ടു ഭചനന്നാക്കി ചെല്ലുത്തുടങ്ങിനാൻ കാഞ്ചുകീയൻ.

ദുൎയ്യോ—കുശലരൂപമായ് ശ്രീദാമോദരന്തിരുവടിയുടെ സിദ്ധാന്തവിരുദ്ധമായ് അരുളിച്ചെയ്യിരുന്റാൻ "എന്തോ ദൂതാ പാണ്ഡവകൾക്കും ഭൃത്യന്മാൎക്കും എല്ലാൎക്കും സുഖമായിട്ടോ ഇരിക്കിന്റു?" എന്റു സമസ്തകുശലവിചാരങ്ങൾക്കു പ്രത്യേകമായ് കുശലം വിചാരിക്കിന്റാൻ "ധൎമ്മദേവന്റെ പുത്രനായ് ധൎമ്മനിഷ്ഠനാകിന യുധിഷ്ഠിരൻ കുശലിയോ? വായുഭഗവാന്റെ പുത്രനാകിന ഭീമസേനന്റെ കുശലമോ? ദേവേന്ദ്രനന്ദനൻ അൎജ്ജുനന്റെ സുഖമോ? വിനയസമ്പന്നരാകിന അശ്വിപുത്രന്മാർ കുശലികളോ? പാണ്ഡവകളും ഭൃത്യന്മാരും കുശലികളായിട്ടോ ഇരിക്കിന്റു?"എന്റിങ്ങനെ ചോദ്യരൂപേണ പാണ്ഡവകൾ ദേവപുത്രന്മാരാകയാൽ രാജ്യാൎഹരല്ല എന്റതിനെ സൂചിച്ചരുളിച്ചെയ്താൻ ദുൎയ്യോധനന്തിരുവടി.

വാസു—"ഗാന്ധാരീപുത്രനായിരുന്ന നിനക്കു യോഗ്യമിക്കുശലവിചാരം. കുറവില്ല കുറവില്ല. എല്ലാരും കുശലികൾ. ഭവാന്റെ രാജ്യത്തിങ്കലും ശരീരത്തിങ്കലും കുശലവും അനാമയത്തെയും വിചാരിപ്പുതുണ്ടെല്ലൊ വിജ്ഞാപിക്കിന്റോ യുധിഷ്ഠിരൻ ആദിയായിരിക്കിന്റ പാണ്ഡവകൾ. എങ്ങനെ എങ്കിൽ അടവിയിങ്കൽ അധികമായ് ദുഃഖം അനുഭവിച്ചു; സഭാതലത്തിങ്കൽ പറഞ്ഞ സമയം സമഗ്രമാവുതുണ്ടെയ്തു. ധൎമ്മയുക്തമായ് പൈതൃകമായിരിക്കിന്റ രാജ്യത്തെ പകുത്തു തരവും വേണ്ടും എന്

റിങ്ങനെ പാണ്ഡവകളുടെ വചനം" എന്റരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

ദുൎയ്യോ:—"എന്തൊരു ദായാദ്യം എന്റോ ചൊല്ലിന്റിതു? അതിന്നു വിഷയമില്ല; എങ്ങനെ എങ്കിൽ എന്നുടെ പിതാവു ധൃതരാഷ്ട്രന്തിരുവടിക്കു അവരജനാകിന അവനീപതി പാണ്ഡു മൃഗയയിങ്കൽ താൽപര്യമുടയനായ് ഹിമവൽപ്രദേശങ്ങളിൽ പെരുമാറുന്റവൻ, ഋഷിപത്നിയെ എയ്തു നിഗ്രഹിച്ചു പ്രാപ്തശാപനായ് ശതശൃംഗത്തിന്മേൽ വസിച്ചു മാദ്രശ്രദ്ധയോടും വേറുപട്ടു മരിച്ചു സ്വൎഗ്ഗതനായി. പരാത്മജന്മാർ പാണ്ഡവകൾ. പൈതൃകമായിരുന്ന രാജ്യം പാണ്ഡവകൾക്കു എങ്ങനെ ഉണ്ടാമാറു? ദേവപുത്രന്മാൎക്കു ദേവരാജ്യം; രാജപുത്രന്മാൎക്കൊള്ളാന്റിവിരാജ്യം" എന്റരുളിച്ചെയ്താൻ ദുൎയ്യോധനന്തിരുവടി.

വാസു:—"എടോ സുയോധനാ പുരാണജ്ഞനാകിന ഭവാനോടു സല്ലപ്പൊല്ലിന്റിതൊണ്ടു. പാണ്ഡവകൾ ദേവപുത്രന്മാരാകയാൽ രാജ്യാൎഹരല്ല എന്റെല്ലാം ചൊല്ലിന്റു. ചൊല്ലുക നിന്നുടെ പിതാവു രാജ്യം ലഭിച്ചവാറു. വിചിത്രവീൎയ്യൻ വിഷയസക്തനായിരുന്നവൻ ക്ഷയരോഗംകൊണ്ടു വിപത്തിനെ പ്രാപിച്ചാൻ. ശ്രീവേദവ്യാസൻപക്കൽ നിന്റു ഇ ധൃതരാഷ്ട്രനുളനായ്. എന്റാൽ നിന്നുടെ പിതാവായിരുന്ന ഇവൻ പൈതൃകമായിരുന്ന രാജ്യത്തെ സ്വീകരിച്ചവാറെങ്ങനെ" എന്റരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

വാസു:—"ല്ലാ ല്ലാ ഭവാൻ ഇപ്പൂൎണ്ണം പരസ്പരവിരോധവിവൎദ്ധനംകൊണ്ടു കതകലം ഏ പനാമമാത്രശേഷമെ പെരിക വിരെജ്ജഞ്ചിച്ചു മുടിയും. എന്റാൽ ഭവാനമ

6 *

ഷ്ടയെ കളഞ്ഞു യുധിഷ്ഠിരാദി പാണ്ഡവന്മാർ ഭ്രാതൃസ്നേഹം വിഷയമായ് യാതൊന്നിനെ ചൊല്ലുന്നൂ അതിനെ അതന്ദ്രിതനായ് ചെയ്വാൻ യോഗ്യനോ ഭവാൻ" എന്നരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

ദുര്യോ—"എടോ ദൂതാ രാജ്യവ്യവഹാരത്തെ അറിയിന്നൊരുത്തനല്ല ഭവാൻ. സമാനചിത്തരാകിന രാജപുത്രന്മാരാൽ ശത്രുക്കളെ ജയിച്ച് ഭുജിക്കപ്പെടുന്നൊന്നല്ലോ രാജ്യം. അങ്ങനെ ഇരുന്ന രാജ്യം ഒരുത്തനാൽ പ്രാർത്ഥനീയമല്ല, പ്രാർത്ഥിക്കപ്പെടുവാൻ യോഗ്യമായെന്നുള്ളൊന്നല്ല; ആശ്രയുമല്ല, പിന്നെ ദരിദ്രനായ്ക്കൊണ്ട് ആരാനെ അടിഞ്ഞു ദാനംചെയ്യപ്പെടുന്നൊന്നുമല്ല, ദീനന്നു കൊടുക്കാവൊന്നല്ല രാജ്യം. രാജാവാകയിൽ ശ്രദ്ധ ഉണ്ടായിട്ടിരിക്കിന്നൂതാകിൽ അപ്പാണ്ഡവന്മാർ അതിസാഹസത്തെ ചെയ്യൂ. സാഹസംകൂടാതെ കാര്യത്തെ സാധിപ്പാനരുതു. 'അസാഹസൈരവ്യവസായഭീരുഭിഃ പദേ പദേ ദോഷസഹസ്രദർശിഭിഃ അസത്യവൽഭിഃ പരിവാദശങ്കിഭിർമ്മഹത്വമാപാദയിതും ന ശക്യതേ' സാഹസമിന്റിയെ ഇരിക്കിന്നവർക്ക് മഹത്വത്തെ സമ്പാദിപ്പാനരുതു. അവ്യവസായവിമുഖർക്കും അസാദ്ധ്യം കാര്യം. പദംപ്രതി ദോഷസഹസ്രങ്ങളെ നിരൂപിച്ച് ഉദാസീനരായിരിക്കുമവർക്കും സത്വഹീനർക്കും അപവാദഭീരുക്കൾക്കും മഹത്വമാപാദിപ്പാനരുതു. എന്റാൽ സാഹസത്തെ അനുഷ്ഠിക്ക പാണ്ഡവന്മാർ. ചതുരുപായങ്ങളിൽവച്ച് മുമ്പിൽ സാമം വേണ്ടും പ്രയോഗിപ്പാൻ. 'പൂർവ്വം സാമ പ്രയോക്തവ്യം ദ്വിതീയോ ഭേദ ഏവ ച തൃതീയന്ദാനമിത്യുക്തം ചതുർത്ഥോ ദണ്ഡ ഉച്യതേ' ഇങ്ങനെ ചതുരുപായങ്ങളുടെ പ്രയോഗ

കാലം. മുമ്പിൽ സാമത്തെ പ്രയോഗിപ്പൂ; സാമസാദ്ധ്യമല്ലാത്ത കാൎയ്യത്തിന്നു ഭേദപ്രയോഗത്തെച്ചെയ്വൂ; ഭേദംകൊണ്ടുമരുതാഞ്ഞിൽ ദാനപ്രയോഗത്തെച്ചെയ്വൂ; മൂന്റുകൊണ്ടു അസാദ്ധ്യമായിരിക്കിന്റ കാൎയ്യത്തിന്നു സാഹസത്തെച്ചെയ്വൂ; സാഹസമെന്റു ദണ്ഡം. നാലാമുപായമതു. തങ്ങളുടെ ബന്ധുവാന്ധവന്മാരോടും സൈന്യസമൂഹത്തോടും കൂടെ യുദ്ധഭൂമിയെ പ്രാപിച്ചു കൊടുതായ യുദ്ധത്തെച്ചെയ്‌വ ശക്തരാകിൽ പാണ്ഡവകൾ. അതരുതാകിൽ ശാന്തചിത്തരായ് ശമദമനിയമദക്ഷമാവദാക്ഷിണ്യാദികളോടുകൂടി സമൎത്ഥരായിരുന്ന തപസ്വികളാൽ സേവിക്കപ്പെട്ടിരിക്കിന്റ ആശ്രമത്തെ പ്രാപിക്ക നിസ്സംഗരായിട്ടു പാണ്ഡവകൾ. 'സംഗസ്സൎവ്വാത്മനാ ത്യാജ്യസ്സ ചേൽ ത്യക്തും ന ശക്യതേ സ സത്ഭിസ്സഹ കൎത്തവ്യസ്സന്തസ്സംഗസ്യ ഭേഷജം' എന്റു സംഗം സൎവ്വപ്രകാരേണ കളവാൻ യോഗ്യം. അതു കളവാൻ അരുതാതെ ഇരിക്കിൽ സത്തുക്കളോടെ വേണ്ടും സംഗമുണ്ടാവാൻ. സത്തുക്കളല്ലോ സംഗനാശത്തിന്നൌഷധം. എന്റാൽ ശാന്തമതികളായിരിക്കിന്റ സജ്ജനങ്ങളാൽ സേവിക്കപ്പെട്ടിരിക്കിന്റ ആശ്രമത്തെ പ്രാപിക്ക ശമത്തിന്നായ്ക്കൊണ്ടു. 'ശമശ്ചിത്തപ്രശാന്തതാ' ശമമെന്റു മനസ്സിന്നുടെ അടക്കം. എന്റാൽ സുഖിച്ചു ആശ്രമങ്ങളിൽ വസിപ്പോരാക പാണ്ഡവകൾ" എന്റരുളിച്ചെയ്താൻ ദുൎയ്യോധനന്തിരുവടി.

വാസു — "എടോ സുയോധനാ ബന്ധുജനം വിഷയമായ് പരുഷവ്യവഹാരത്തെച്ചെയ്യാതെ. പുണ്യസമൂഹംകൊണ്ടു അഴകതായ് പ്രാപിക്കപ്പെട്ടിരിക്കിന്റ രാജശ്രീയെ അധിഗമിച്ചിട്ടു സുഹൃത്തുക്കളെയും ബന്ധുക്കളെയും ചതിക്കി

ന്റൊൻ യാദവനൊരുത്തൻ അവൻ വിഫലശ്രമനായിട്ടു വരും" എന്നരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

ദുൎയ്യോ—"നിന്നുടെ പിതാവാകിന വസുദേവന്നുടെ പത്നിക്കു സഹോദരനായ് രാജാവായ് ഇരുന്ന കംസനെ കുറിച്ചു ഭയാവഹമായിതോ നിനക്കു? നിത്യമായ് ഉപദ്രവിക്കിന്റ പാണ്ഡവകരം വിഷയമായ് ഇവ്വണ്ണം ഭയാക്രാന്തരായി ഇരിക്കിന്റു ഞാങ്ങളും?" എന്നരുളിച്ചെയ്താൻ ദുൎയ്യോധനന്തിരുവടി.

വാസു—"അതെന്നവകൾ നിന്റൊണ്ടായൊരു ദോഷമെന്നറിയേണ്ടും; എങ്ങനെ എങ്കിൽ എന്നുടെ മാതാവിനെ പലവട്ടം പുത്രവിയോഗദുഃഖിതയാക്കി വൃദ്ധനാകിയ തന്നുടെ പിതാവു ഉഗ്രസേനനെ പിടിച്ചു കെട്ടി കാരാഗൃഹത്തിലിട്ടവനുമായിട്ടു പ്രവൃദ്ധകല്മഷനാകയാൽ താനേ ദൈവഹതനായിട്ടും വന്നുമുടിഞ്ഞു; എന്നവകൾ നിന്റൊണ്ടായൊന്നല്ല ഇദ്ദോഷം" എന്നരുളിച്ചെയ്താൻ ശ്രീദാമോദരന്തിരുവടി.

ദുൎയ്യോ—"സൎവ്വപ്രകാരേണ നിന്നാൽ വഞ്ചിക്കപ്പെട്ടാൻ കംസൻ. ആത്മപ്രശംസ പോരും; ശൌൎയ്യമല്ല ഇതു എന്നറിക. തന്നുടെ പുത്രിമാൎക്കു ഭൎത്താവായിരുന്ന കംസന്റെ വധം കേട്ടു കലുഷഹൃദയനായ് ജാമാതൃനാശസന്തപ്തനായ് ക്രോധപാരവശ്യം വന്ന മഗധരാജൻ അപരിമേയാക്ഷൗഹിണീസമുദായസംവൃതനായ് സമരസന്നദ്ധനായ് പ്രാപിക്കിന്റ കാലത്തു ഭയപ്പെട്ടോടിപ്പോകിന്റ നിന്റെ ആ ശൌൎയ്യം എവിടത്തിങ്കൽ പോയി?" എന്നരുളിച്ചെയ്താൻ ദുൎയ്യോധനന്തിരുവടി.

വാസു—"എടോ സുയോധനാ നയത്തെ അനുസരി

ക്കിൻറ ജനത്തിന്നു ദേശം കാലം അവസ്ഥ എൻറിവയി റെറ അപേക്ഷിച്ചിരിപ്പു ശൌര്യം. എന്നെ കുറിച്ചൊള്ള പരിഹാസന്നിൽപ്പതാക. സ്വകാര്യത്തെ അനുഷ്ഠിക്ക. ഭ്രാതാക്കൾ വിഷയമായ് സ്നേഹം കർത്തവ്യം. ദോഷങ്ങൾ സ്മരിപ്പാൻ യോഗ്യങ്ങളല്ല. ഇഹലോകത്തും പരലോകത്തും ബന്ധുക്കളോടൊള്ള സംബന്ധം ശ്രേഷ്ഠതരമായൊള്ളു” എൻറരുളിച്ചെയ്താൻ ശ്രീഗോവിന്ദൻതിരുവടി.

ദുര്യോ:—“മനുഷ്യർ ദേവപുത്രന്മാരോടു എങ്ങനെ ബന്ധുഭാവമൊണ്ടാകിൻറവാറു? പിഷ്ടപേഷണമിതു; അരച്ചതിനെ അരക്ക. പോരും ഇക്കഥ നിൽപ്പതാക” എൻറരുളിച്ചെയ്താൻ ദുര്യോധനൻതിരുവടി.

വാസു:—“സാമംകൊണ്ടനുനീയമാനനായിരുന്ന ഇവൻ തൻെറ സ്വഭാവത്തെ വിടിൻറില്ല. പരുഷാക്ഷരങ്ങളായിരിക്കിൻറ വചസ്സുകളെ കൊണ്ടു അമര്യമിവനെ ഞാൻ ക്ഷോഭിപ്പിപ്പൂ” എൻറാത്മഗതമായരുളിച്ചെയ്ത പ്രകാരമായ് “എടോ സുയോധനാ അർജ്ജുനനുടെ ബലപരാക്രമങ്ങളെ അറിയിൻറില്ലയോ നീ” എൻറരുളിച്ചെയ്താൻ ശ്രീവാസുദേവൻതിരുവടി.

ദുര്യോ:—“എടോ ദൂതാ ഞാനൊ അറിയിൻറില്ല” എൻറരുളിച്ചെയ്താൻ ദുര്യോധനൻതിരുവടി.

വാസു:—“എടോ കേൾക്ക അർജ്ജുനനുടെ പരാക്രമപ്രഭാവത്തെ. ഭഗവാൻ പശുപതി കൈരാതമായിരുന്ന വപുസ്സിനെ അവലംബിച്ചു കാമ്യനാശ്രമസന്നിധനായ് വന്ന പ്രദേശത്തിങ്കൽ നിൻറരുളുന്നവൻ അർജ്ജുനനാൽ യുദ്ധത്തെയ്തു സന്തോഷിപ്പിക്കപ്പെട്ടാൻ. ഹരനെപോലും ആശ്ചര്യത്തെ വരുത്തീടുന്നു അർജ്ജുനനുടെ ബലവീര്യങ്ങൾ പി

ന്നെ ഖാണ്ഡവം വനത്തെ ആഖണ്ഡലവിരോധിയായ അഗ്നിദേവൻ ദഹിക്കിൻറയവസ്ഥയിൽ വൎഷിക്കിൻറ ജലധാരകളെ ശരവൎഷംകൊണ്ടു മൂടിയവൻ. ദേവേന്ദ്രന്നു പീഡാനിരതരായിരുന്ന നിവാതകവചന്മാർ ലീലയോടു കൂടെ ക്ഷയത്തെ നയിപ്പിക്കപ്പെട്ടാർ. എന്തു താൻ? വിരാടനഗരത്തിങ്കൽ അൎജ്ജുനനൊരുത്തനാലെ അല്ലയോ ഭീഷ്മാദിമഹാരഥർ ജയിക്കപ്പെട്ടിതു? അത്രയുമല്ല, മറെറാൻറു നിനക്കും പ്രത്യക്ഷമായിരിപ്പൊൻറിനെ ചൊല്ലിൻറാൻ. ഘോഷയാത്രയിങ്കൽ ചിത്രസേനനാകിൻറ ഗന്ധൎവ്വൻ നിന്നെപ്പിടിച്ചു കെട്ടി അംബരമാൎഗ്ഗമേ കൊണ്ടുപോകിൻറ കാലത്തു ഭയന്നിമിത്തമായ് പതറി അലറിൻറ നിന്നെ അൎജ്ജുനനല്ലേ അഴിച്ചുവിടീച്ചതു? എന്തിന്നു പലവും പറയിൻറു? എന്നുടെ വാക്യം ഹേതുവായ് ധൃതരാഷ്ട്രനന്ദനാ രാജ്യാൎദ്ധത്തെ തരിക. തരാതെ ഇരിക്കിൻറതാകിൽ ചതുസ്സാഗരപൎയ്യന്തയായിരുന്ന ഭൂമിയെ പാണ്ഡവകർ തങ്ങളേ സ്വീകരിപ്പർ" എൻറരുളിച്ചെയ്യാൻ ശ്രീവാസുദേവന്തിരുവടി

ദുൎയ്യോ:—"എന്തേതു സാഗരാന്തയായിരുന്ന ഭൂമിയെ പാണ്ഡവകർ തങ്ങളേ സ്വീകരിപ്പർ എൻറോ ചൊല്ലിൻറു? സാക്ഷാൽ സമീരണൻ വായുഭഗവാൻ ഭീമരൂപിയായിട്ടു കലഹിക്കിൻറാനാകിലും ശതക്രതു ശക്രൻ വജ്രിവാസവൻ ദേവേന്ദ്രന്തിരുവടി അൎജ്ജുനൻെറ രൂപത്തെ സംഗ്രഹിച്ചു കലഹിക്കിൻറതാകിലുമമയും. പരുഷം പറവോമ്പാടവമൊള്ളോയേ! നിന്നുടെ വചനങ്ങളെ കൊണ്ടു ചൈപ്പുകമായ് വീൎയ്യംകൊണ്ടു രക്ഷിക്കപ്പെട്ടിരിക്കിൻറ ര

ജ്യത്തിങ്കൽ പുൽക്കൊടിയെ പോലും തരിന്റില്ല" എന്നരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി.

വാസു:—"പോയ്കെട്ട കുരുകുലത്തിങ്കലുംകളങ്കനായൊരുള്ളോനേ, അയശസ്സിങ്കൽ ലുബ്ധനായൊരുള്ളോനേ! ഞാങ്ങളും പോലും ജ്ഞാനാന്തരാളികളാക്യർ, ജ്ഞാനഭേദമാഷണിയർ" എന്നരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

ദുര്യോ:—"എടോ ഗോപാലകാ ഞാങ്ങളും ജ്ഞാനാന്തരാളിമാഷകർ. ആരുമൊരുത്തൻ സ്ത്രീകളെ നിഗ്രഹിപ്പീല്ല. സ്ത്രീവധമുണ്ടെല്ലോ. അശ്വപഹത്തിയും അയശസ്കരം. അശ്വത്തെയും വധിച്ചു. ഗോവൃഷത്തെയുംനിഗ്രഹിച്ചു. അതും ലോകത്തിൽ മറ്റൊരുത്തൻ ചെയ്തു ഇല്ല. മല്ലന്മാരെയും നിഗ്രഹിച്ചു നിർല്ലജ്ജനായ് സഭാമദ്ധ്യത്തിങ്കൽ സാധുജനങ്ങളോടു വ്യവഹരിപ്പാൻ ശ്രദ്ധ പണ്ണിന്റോ" എന്നരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി.

വാസു:—"എടോ സുയോധനാ നീയെന്നെ ആക്ഷേപിക്കയോ ചെയ്യിന്റതു?" എന്നരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

ദുര്യോ:—"സത്യമേയെല്ലോ ഇതു; ആക്ഷേപമല്ല" എന്നരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി.

വാസു:—"അതിവാദശ്രവണംകൊണ്ടൊള്ളു പോരും. പോവൂ ഞാൻ" എന്നരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

ദുര്യോ:—"പോക പോക. പശുക്കളുടെ കുളമ്പിൽ നിന്നു പുറപ്പെടിന്റ ധൂളിപ്പൊടിയാൽ മൂടപ്പെട്ടിരിക്കിന്റ അവയവങ്ങളെ ഉടയോനേ, ആയ്പ്പാടി നോക്കി പോക. വ

മാവെ കഴിച്ചുപോയീ കാലം" എൻറരുളിച്ചെയ്യാൻ ദുൎയ്യോധനന്തിരുവടി.

വാസു:—"അവ്വണ്ണമാക. ഞാങ്ങളും പ്രാകൃതരെപ്പോലെ പരുഷവചനപരിഭാഷണത്തിങ്കൽ പടുതരരല്ല. പ്രതിസന്ദേശമെന്തു? പാണ്ഡവസകാശം പ്രാപിച്ചാൽ ചൊല്ലുമതെന്തു?" എൻറരുളിച്ചെയ്യാൻ ശ്രീവാസുദേവന്തിരുവടി.

ദുൎയ്യോ:—"പോയ് കെട്ട. പ്രതിസന്ദേശത്തിന്നയോഗ്യന്നീ. എൻറാൽ ചൊല്ലിൻറില്ല. ധരിക്കപ്പെട്ടിരിക്കിൻറ വെണ്കൊററക്കുടയോടു കൂടി ദ്വിജശ്രേഷ്ഠന്മാരാൽ ജപിച്ചു സാധിക്കപ്പെട്ടിരിക്കിൻറ അഭിഷേകജലങ്ങളാൽ നനക്കപ്പെട്ടിരിക്കിൻറ ഉത്തമാംഗത്തെ ഉടയനായ് വണക്കത്തോടുകൂടി അനുയാത്രാതൽപരരായ് ഇരിക്കിൻറ രാജസമൂഹത്തോടു വ്യവഹരിപ്പു. നിന്മ്പോലുമാരോടു ചൊല്ലിൻറില്ല" എൻറരുളിച്ചെയ്യാൻ ദുൎയ്യോധനന്തിരുവടി.

വാസു:—"എന്നോടു വ്യവഹരിക്കിൻറില്ലപോൽ സുയോധനൻ. എടോ ശഠൻ! നീ ബാന്ധവന്മാരിൽ സ്നേഹമൊള്ളൊരുത്തനല്ല. കാകന്മാരെ പോലെ ഇരുന്ന ഈക്ഷണവിശേഷത്തെ ഉടയൻ. പിംഗലവൎണ്ണൻ. ഇച്ചൊന്നവ അല്പപുരുഷലക്ഷണം. എൻറാൽ നീ നിമിത്തമായ് കുരുവംശം നാശത്തെ പ്രാപിച്ചു മുടിയും. എടോ രാജാക്കന്മാരേ പോകിൻറ ഞാങ്ങളും" എൻറരുളിച്ചെയ്യാൻ ശ്രീവാസുദേവന്തിരുവടി.

ദുൎയ്യോ:—"എന്തു? പോവാനിരിക്കിൻറിതോ കേശവൻ? എടോ ദുശ്ശാസനാ, ദുൎമ്മൎഷണാ, ദുൎബ്ബുദ്ധ, ദുൎമ്മുഖാ, ഭൂതസമുദാചാരത്തെ അതിക്രമിച്ചിട്ടിരിക്കിൻറ കേ

ശവൻ ബന്ധിക്കപ്പെട്ടവനാക. എന്തു നിങ്ങളും ശക്തരല്ല യോ? എടോ ദുശ്ശാസനാ നീയോ സമർത്ഥനെല്ലോ. ഉൽപലാപീഡമാകിന്റ ആനത്തലവൻ ദുഷ്ടവാജിയായിരുന്ന കേശി കംസൻ എന്റിവരെ നിഗ്രഹിച്ചിരിക്കിന്റ കൃഷ്ണൻ ആയ്പ്പാടിയിലേ വസിക്ക നിമിത്തമായ് ആചാരമറിയിന്റാത്തതനല്ല. ബാഹുബലംകൊണ്ടു ഹരിക്കപ്പെട്ടിരിക്കിന്റ വീര്യത്തോടു കൂടി ഇരുന്നവൻ തന്റെ വചനഘോഷംകൊണ്ടു പെരിക വിരഞ്ഞു പിടിച്ചുംകെട്ടപ്പെട്ടവനാക. എന്ന ഇദ്ദുശ്ശാസനൻ അശക്തൻ. മാതുലൻ ശകുനി സമർത്ഥൻ. നിന്നാലിരിക്കവെ ഇവൻ പിടിച്ചു കെട്ടപ്പെട്ടവനാക. എന്തുതാൻ? ശകുനിയും പരാങ്മുഖനായ് താനെ വീണ്ടതോ? അമയും. ഞാനെ പാശങ്ങളെ കൊണ്ടു പിടിച്ചുകെട്ടു" എന്റു ചൊല്ലി പാശഹസ്തനായ് ശ്രീവാസുദേവന്തിരുവടിയുടെ സമീപത്തെ പ്രാപിച്ചുതളിനാൻ ദുര്യോധനന്തിരുവടി.

വാസു:—"എന്തു? എന്നെ കുറിച്ചു ബദ്ധുകാമനായിട്ടോ ഇരിക്കിന്റു സുയോധനൻ? അമയും. സുയോധനന്റെ സാമർത്ഥ്യത്തെ കാൺക" എന്റരുളിച്ചെയ്തു വിശ്വരൂപത്തെ അവലംബിച്ചു നിന്റരുളിനാൻ ശ്രീവാസുദേവന്തിരുവടി.

ദുര്യോ:— "എടോ ദൂത ദേവമായയായിരുന്ന വൈദിയമായിട്ടു ചുഴന്റും ശ്രീകിന്റെറായാകിലും അനാഗ്ഗങ്ങളും കിന്ന അനിമിഷാസ്ത്രങ്ങളെ അവഹിതനായ് പ്രയോഗിക്കിന്റതാകിലും അശപ്രാന്തമുമാതനായും വൃഷഭത്തെയും അവധ്യതരങ്ങളായിരിക്കിന്റവിറ്റെ വധിക്ക ഹേതുവായ് പെരുകി ഇരിക്കിന്റ തിമിർപ്പിനോടു കൂടി ഇരുന്ന നീ

രാജമഹത്വത്തിങ്കൽ എന്നാൽ ഇപ്പൊഴ് പിടിച്ചുകെട്ടപ്പ
ടിൻറാ" എൻറരുളിച്ചെയ്താൻ ദുര്യോധനന്തിരുവടി. .

ദുര്യോ:— "പോയ്കെട്ട. നില്ല നി"ല്ലെൻറരുളിച്ചെ
യ്തു പാശഹസ്തനായ് ശ്രീവാസുദേവസമീപസ്ഥനായ് എ
ഴുന്നരുളിയാൻ ദുര്യോധനന്തിരുവടി.

വാസു:— അതമയം. ഇതിനെയും കാണിൻറാം"എൻ
റരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

ദുര്യോ:— വിശ്വരൂപിയാകിന വിഷ്ണുഭഗവാനെ പി
ടിച്ചുകെട്ടാമെൻറു നിനച്ചു ചെൻറണയിൻറവൻ കാ
ണാതൊഴിഞ്ഞു "എന്നെ, പേടിച്ചു നഷ്ടനായാൻ; തി
രോഭവിച്ചാൻ" എൻറു ചൊല്ലുററരുളിച്ചെയ്തു നിൽക്കിൻ
റവനു അരികെ കാണായി അംബുജാക്ഷനന്തിരുവടിയെ.
"എന്നേ, ഇവനെല്ലൊ കേശവൻ" എൻറു ചൊല്ലി ചെ
ൻറണയിൻറവൻ "എന്നേ ആശ്ചര്യമേ കേശവനുടെ
പ്രസാദം, അണുരൂപനാകിലും അണോരുവലിപ്പു"
എൻറു കല്പിച്ചു ആസ്യനിമിത്തമായ് അണയിൻറ കാ
ലത്തു ഉടനെ കാണായില്ല. "എന്നേ കഷ്ടമേ നഷ്ടനാ
യാൻ കേശവൻ" എൻറരുളിച്ചെയ്തു നിശ്ചേഷ്ടനായ് നിൽ
ക്കിൻറവനു അരികെ കാണായി അഖിലജനവന്ദ്യന്തിരു
വടിയെ. "എന്നേ ഇവനെല്ലൊ കേശവൻ" എൻറരുളി
ച്ചെയ്തു ബന്ധിപ്പാനുഴന്നിൻറ കാലത്തു ഭൂമിയോടാകാശ
ത്തോടു ഒക്ക ഉയർന്നു കാണാകിൻറ വിഷയേന്ദ്രിയഗോചര
മൻറിയെ മൂരിനിമിർന്നരുളിൻറ മധുസൂദനന്തിരുവടിയുടെ
തിരുവുടമ്പിനെ കണ്ടു കുതൂഹലചിത്തനായ് "എന്നേ ആ
ശ്ചര്യമേ! കേശിനിസൂദനനാകിന കേശവനുടെ ദീർഘ
ത്വം നെട്ടപ്പമിരിക്കിൻറവാറു"ഉടനെ തിരോഭവിച്ചരുളിൻ

റ ത്രിഭുവനേശ്വരന്തിരുവടിയെ കാണാതൊഴിഞ്ഞു "എന്നേ മറഞ്ഞതോ കേശവൻ" എൻറു ചൊല്ലി മറുപാടു നോക്കിന്റവൻ ആവിർഭവിക്കിന്റ അനന്തനുടെ ആകാരത്തെ കണ്ടു "ഇവനോ കേശവൻ" എൻറതളിച്ചെയ്തു അന്യരൂപനാകിന അച്യുതന്തിരുവടിയെ കണ്ടു "കേശവനല്ലൊ ഇവൻ" എൻറു ചൊല്ലിച്ചുഴൻറു നോക്കിന്റവൻ വിശ്വരൂപനാകിന വിഷ്ണുമൂർത്തിയെ കണ്ടു വിഷാദചിത്തനായി "മന്ത്രശാലയിങ്കൽ മറ്റിടമൊഴിയാതെ കേശവന്മാരാകിൻറു. ഇവിടെ എന്തു ഞാൻ ചെയ്യുമതു? കർണ്ണനുപായം. എടോ രാജാക്കന്മാരെ ഒരൊത്തൻ ഓരോ കേശവന്മാരെ പിടിച്ചുകെട്ടുക. എന്തു രാജാക്കന്മാർ എല്ലാരും തങ്ങൾതങ്ങളുടെ പാശം കൊണ്ടു തങ്ങളെ തങ്ങളേ പിടിച്ചുകെട്ടി അവരവരേ അവനീതലത്തിങ്കൽ വീഴിൻറുതോ? അഴകളു. എടോ മഹാമായാപ്രഭാവമുടയോരേ, അഴകളു. ആക്ഷമൊത്തതക്ക് പിടിച്ചുകെട്ടുവാൻ അസാദ്ധ്യമായിരിക്കിൻറു മായാവൈഭവംകൊണ്ടു എൻറാൽ മദീയകോദണ്ഡാദ്വിനിസ്സൃതങ്ങളാകിന ബാണഗണങ്ങളാൽ പിളക്കപ്പെട്ടു പുണ്ണായിൽനിൻറു സാന്ദ്രതരമായി ചുവക്കപ്പെട്ടിരിക്കിന്റ രുധിരവെള്ളത്താൽ ഉരുട്ടപ്പെട്ടിരിക്കിന്റ സർവ്വ അവയവങ്ങളെ ഉടയനായി തങ്ങളുടെ മരണത്തെ പ്രാപിച്ചിരിക്കിന്റ നിന്നെ അപ്പാണ്ഡുപുത്രന്മാർ ദുഃഖാഭിസന്തപ്തരായി ദീർഘശ്വാസം പൂണ്ടു ഇടതറാതെ ഒഴുകിന്റ കണ്ണുനീരാൽ മറക്കപ്പെട്ടിരിക്കിന്റ നയനങ്ങളെ ഉടയരായി കണ്ടുമുടിക" എൻറതളിച്ചെയ്തു ധനുസ്സിനെ എടുത്തുകൊണ്ടു പോരുവാൻ ധനുശ്ശാല നോക്കി ചെല്ലത്തുടങ്ങിനാൻ കൌരവേന്ദ്രൻ ദുര്യോധനന്തിരുവടി.

വാസു— അരുളിച്ചെയ്യുന്നാൻ ശ്രീവാസുദേവന്തിരുവടി "എന്തു? യുദ്ധകാമനായോ ഇരിക്കിന്റൂ സുയോധനൻ? അതമയം. എങ്കിൽ ഞാൻ പാണ്ഡവന്മാരെ അസപത്നരാക്കു ശത്രുനാശംകൊണ്ടു പാണ്ഡവകളുടെ അഭ്യുദയത്തെ വരുത്തു" എന്റരുളിച്ചെയ്തു "എടോ സുദർശനമേ ഇവിടത്തിങ്കൽ വരുമാറാക" എന്റരുളിച്ചെയ്യുന്നാൻ ശ്രീവാസുദേവന്തിരുവടി.

അരുളിച്ചെയ്തു അഗ്നിമാലി ശ്രീസുദർശനം "ഇവൻ ഞാനിപ്പൊഴുള്ള ഭഗവാൻ ഭക്തജനപ്രിയൻ ശ്രീനാരായണസ്വാമിയുടെ പെരികി ഇരുന്ന പ്രസാദത്തൊടുകൂടി പീയൂഷസ്വാദശമാകിന അരുളിച്ചെയ്തു കേട്ടു വേഗാതിശയന്നിമിത്തമായ് ചുഴന്റു വന്റ മേഘനിവഹങ്ങളെ ഉടയനായ് ഉഴറി ഇവിടത്തെ പ്രാപിക്കിന്റേൻ. കമലവിലോചനൻ കംസഹന്താവു എവനപിഷയമായ് പരികുപിതനായി? എവനുടെ മൂർദ്ധാവിങ്കൽ എന്നാൽ മുരിനിമിരപ്പെടവേണിന്റിതു? എവനുടെ ശിരശ്ഛേദം എന്നാൽ കർത്തവ്യം?" എന്റരുളിച്ചെയ്തു "എവിടത്തിങ്കലെഴുന്നരുളുകിലോ ഭഗവാൻ ശ്രീനാരായണസ്വാമി, ആദ്യന്തരഹിതൻ, അചിന്തനീയാത്മാവു, സർവ്വലോകസംരക്ഷണതത്പരൻ, ഏകനായിട്ടേ ഇരിക്കിലും നാനാവിധവിഗ്രഹൻ, ശത്രുക്ഷയകരൻ ഇങ്ങനെയിരുന്ന ഭഗവാനെവിടത്തിങ്കലു" എന്റരുളിച്ചെയ്തു മുമ്പിൽ നോക്കി "എന്നെ ഇവനൊല്ലാ ഭഗവാൻ നാഗപുരദ്വാരത്തിങ്കൽ ദൂതവേഷമവലംബിച്ചു നിന്റരുളുന്റേൻ. എവിടത്തിങ്കലുകിലോ ജലങ്ങളാം ഭഗവതി! ആകാശഗംഗേ! ജലങ്ങളെ കൊണ്ടുവരിക. എന്നെ ഇവറ്റെല്ലാം നിർമ്മലങ്ങളാകിന ജലങ്ങൾ" എന്റരുളിച്ചെയ്തു

ആകാശഗംഗാജലങ്ങൾകൊണ്ടുശമിച്ചു അവഹിതഹൃദ
യനായ് അജിതസ്വകാരത്തെ പ്രാപിച്ചു "ജയിക്ക ഭഗ
വാൻ ശ്രീനാരായണസ്വാമി." എന്നരുളിച്ചെയ്തു ശ്രീനാ
രായണസ്വാമിയുടെ ശ്രീപാദകമലങ്ങളിൽ നമസ്കരിച്ചു,
ഹരിപുചക്രമാകിന ശ്രീചക്രം.

വാസു:—"എടോ സുദർശനമേ അപ്രതിഹതപരാക്ര
മനാക നീ; അനിവാരിതപരാക്രമപ്രഭാവനായ് ഭവിക്ക"
എന്നരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

സുദ:—"അനുഗ്രഹം ചെയ്തു"വെന്നരുളിച്ചെയ്തു
ശ്രീസുദർശനം.

വാസു:—"എന്നേ സുഖമേ കർമ്മകാലത്തിങ്കൽ ഭവാൻ
പ്രാപിച്ചു" എന്നരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരു
വടി.

സുദ:—"എന്തൊരു കർമ്മകാലമെന്നോ അരുളിച്ചെ
യ്തു? ആജ്ഞാപിച്ചരുളുക ഭഗവാൻ; എങ്കിലരുളുക. മേരു
മന്ദരകുചയാകിന ധരണി, ധാത്രി, വസുന്ധര, ഭൂമിദേവി
യെ പരിവർത്തനംചെയ്യിന്നൊണ്ടു; സപ്തസമുദ്രങ്ങളെ ഒക്കെ
ക്ഷോഭിപ്പിക്കിന്നൊണ്ടു; നക്ഷത്രസമൂഹങ്ങളെ ഭൂമിയിൽ
പതിപ്പിക്കിന്നൊണ്ടു; തിരുവടിയുടെ പ്രസാദനിമിത്ത
മായ് എന്നാൽ അസാദ്ധ്യമായിരിപ്പൊന്നില്ല" എന്നുണ
ർത്തി ശ്രീസുദർശനം.

വാസു:—"എടോ സുദർശനമേ ഇങ്ങു പോരിക"
എന്നരുളിച്ചെയ്തു ദുര്യോധനനെ നോക്കി "എടോ സുയോ
ധനാ നില്ല നില്ല. ലവണസമുദ്രത്തിൽ ചെന്നിറങ്ങി മു
ഴുകി മറഞ്ഞു കൊള്ളിന്നതാകിലും, പർവ്വതങ്ങളുടെ ഗുഹ
കളിൽ പോയൊളിക്കിലും, ഗ്രഹഗണങ്ങളോൽ സഞ്ചരിക്ക

പ്പെട്ടിരിക്കിന്റ വായുമാൎഗ്ഗത്തെ പ്രാപിക്കിന്റതാകിലും, എന്നുടെ വാഹുബലംകൊണ്ടു സൎവ്വലോകവശഗമായ് ചഞ്ചലമായിരുന്ന ചക്രം നിനക്കു കാലചക്രമായ്‌വരിക; നിന്നുടെ പ്രാണനെ ഹരിച്ചുമുടിക" എന്നരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

സുദ:—"എടോ ദുരാത്മാവേ ദുൎയ്യോധനാ നില്ല നില്ല. എവിടത്തിന്നു പോവാനിരിക്കിന്റു" എന്നരുളിച്ചെയ്തു ആദിത്യസഹസ്രപ്രഭാഭാസുരവിഗ്രഹനായ് അണയിന്റ അഗ്നിമാലി ശ്രീസുദൎശനം "നിഗ്രഹത്തിന്നു കാലമല്ല" എന്റു നിരൂപിച്ചു ശ്രീപുരുഷോത്തമന്തിരുവടിയുടെ പാദങ്ങളിൽ വീണ്ണു നമസ്കരിച്ചു "പ്രസാദിച്ചരുളുക ഭഗവാൻ ശ്രീനാരായണസ്വാമി. ഭൂഭാരം കെടുപ്പാൻ ഭൂതലസഞ്ചാതനാകിന നിന്തിരുവടിക്കു ദുൎയ്യോധനൻ ഇവണ്ണം നിഹതനാംപൊഴ് ദേവാ നിന്തിരുവടിയുടെ അവതാരകാൎയ്യം നിഷ്ഫലമായിട്ടു മുടിയും" എന്റുണൎത്തി ശ്രീസുദൎശനം.

വാസു:—"എടോ സുദൎശനമേ ക്രോധകലുഷിതനാകയാൽ സമുദാചാരത്തെ മറന്നാൻ. എന്റാൽ സ്വാവാസമന്നാക്കിരയ പോക നീ" എന്നരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

സുദ—"യാതൊന്റു സ്വാമി നാരായണനുടെ ആജ്ഞ. എന്തു ഗോപാലകനെന്റോ? മൂവടികൊണ്ടു മൂന്റുലോകവുമളന്നു കൊണ്ട ഭഗവാൻ ശ്രീനാരായണസ്വാമിയെല്ലോ അരുളുവോൻ. എന്റാൽ ഭവാന്മാർ ശരണത്തെ പ്രാപിക്ക. എന്റാൽ ഞാൻ പോവൂ. എന്ന ഇതെല്ലോ ഭഗവാനുടെ ആയുധവരം ശ്രീശാൎങ്ഗം പ്രാപിച്ചു. അനന്തരമായ് ഉദ്ദേവാകയാൽ അഭിലഷിതമായിരിക്കിന്റ

ത്തംഗത്തോടുകൂടി സ്ത്രീസ്വഭാവസംയുക്തമായ് ശ്രീനാരായണസ്വാമിയുടെ ശ്രീഹസ്തത്താൽ ധരിക്കപ്പെട്ടിരിക്കിന്റ മദ്ധ്യഭാഗത്തോടും കൂടി ശത്രുസംഘത്തിന്ന പ്രധാനകാലൻ സ്വൎണ്ണമയമാകിന്ന പൃഷ്ഠത്തെയുമുടച്ചായ് ശ്രീകൃഷ്ണന്തിരുവടിയുടെ പാൎശ്വഭാഗത്തിങ്കൽ നീർകൊണ്ടെഴിന്റ നീലമേഘസമീപത്തിങ്കൽ വിളങ്ങിന്റ പിന്നപ്പിണർപോലെ ശോഭിക്കിന്റു. എടോ ശാൎങ്ഗമ ശമിതരോഷനായിരിക്കിന്റു ശ്രീനാരായണസ്വാമി. എൻറാൽ സ്വനിലയന്നാക്കിന്റേയ ഗമിക്ക. എന്നേ മീണ്ടുപായീ ശ്രീശാൎങ്ഗം. എൻറാൽ ഞാനും ഗമിപ്പൂ. എന്നേ ഇതെല്ലാം വിഷ്ണുഭഗവാന്റെ കൌമോദകി ഗദ പ്രാപിച്ചു. മണിഗണങ്ങളാലും സ്വൎണ്ണവിശേഷത്താലും വിചിത്രിതയായ് ചിത്രങ്ങളാകിന്ന മാല്യങ്ങളും ഉത്തരീയം എൻറിവയിറ്റോടുകൂടി അമരശത്രുസമൂഹങ്ങളുടെ അവയവധ്വംസനത്തിങ്കൽ സഞ്ജാതതൃഷ്ണയായ് ഗിരിവരതടരൂപിയായ് ഉത്സാഹയായ് വീൎയ്യാതിശയത്തോടുകൂടി വേഗത്താലിഴെപ്പട്ടിരുന്ന മേഘപരമ്പരയോടുകൂടി അത്യൎത്ഥമുഴറി നഭോമണ്ഡലത്തിങ്കൽ പ്രാപിക്കിന്റു. എടോ കൌമോദകീ! പ്രശമിതരോഷനായീ ഭഗവാന്നാരായണൻ. എൻറാൽ സ്വാവാസത്തെ പ്രാപിക്ക. ഞാനും ഗമിപ്പൂ. എന്നേ, ഇതെല്ലാം ശ്രീപാഞ്ചജന്യം പ്രാപിച്ചു. സമ്പൂൎണ്ണചന്ദ്രനെകണക്കെയും കുന്നിൻപൂ കണക്കെയും കപ്പൂരോൽക്കരം പോലെയും മുത്തുപടം കണക്കെയും അതിസിതമാകിന്ന വിഗ്രഹത്തോടുകൂടി ശ്രീനാരായണസ്വാമിയുടെ ശ്രീമുഖാരവിന്ദത്താൽ ചെയ്യപ്പെട്ടിരിക്കിന്റ പ്രസാദത്തോടുംകൂടി ഉരുന്ദ്ര പ്രളയകാലത്തെ സമുദ്രധ്വനിയോടു തുല്യഘോഷമായിരിക്കിന്റ യാതൊൻറി

ന്റെ ശബ്ദത്തെ കേട്ടിട്ട അസുരാംഗനമാരുടെ ഗൎഭങ്ങൾ
സ്രവിക്കിന്റു അങ്ങിനെ ഇരുന്ന ശ്രീപാഞ്ചജന്യം പ്രാപി
ച്ചുതു. എടോ പാഞ്ചജന്യമെ! സ്വാവാസത്തെ പ്രാപിക്ക.
ഞാനും ഗമിപ്പൂ. എന്നെ ഇതെല്ലാ ഭഗവാൻ ശ്രീനാരാ
യണസ്വാമിയുടെ പള്ളിവാൾ ശ്രീനന്ദകം സംപ്രാപ്തമാ
യി. യുദ്ധത്തിങ്കൽ സ്ത്രീരൂപത്തെധരിച്ച അസുരവൎഗ്ഗത്തി
ന്നതിഭയങ്കരമായുള്ളഞ്ചെയ്യ വേഗത്തോടുകൂട അംബരമാൎഗ്ഗ
ത്തിങ്കൽ മഹത്തമയാകിന ഉൽകപോലെ ശോഭിക്കിന്റു
ഇതു. എടോ നന്ദകമെ! നിലയനത്തെനോക്കിയേ നി
ൎഗ്ഗമിക്ക. എന്നെ നിൎഗ്ഗതമായി നന്ദകം. ഒരൊരൊ ആ
യുധവരങ്ങളെ പ്രത്യേകമായ് അനുനയിച്ച പ്രതിനി
വൃത്തങ്ങളായിരിക്കിന്റവ തങ്ങളിലെ പറഞ്ഞു നിശ്ച
യിച്ചു കണക്കെ ഒക്കത്തിരിഞ്ഞു. എന്നെ ഇവയെല്ലാ ഭ
ഗവാൻ പത്മനാഭന്തിരുവടിയുടെ ആയുധങ്ങൾ പ്രാപി
ച്ചു. തന്റെ രശ്മിനികരങ്ങളെക്കൊണ്ട അഹിമകരനാ
ദിത്യന്റെ മയൂഖജാലങ്ങളെ യാതൊന്റുപഹസിക്കിന്റ
തു അങ്ങിനെ ഇരുന്ന ശ്രീനന്ദകം പള്ളിവാളിതു. അതി
ബലവീൎയ്യപ്രതാപാതിശയങ്ങളോടു കൂടി ഇരിക്കിന്റ അമ
രവൈരികളുടെ പ്രകൃത്യാ കഠിനതരമായിരിക്കിന്റ മഹോ
രസ്ഥലത്തിങ്കൽ ചെന്റു പതിച്ചു സംക്ഷോഭത്തെ വരുത്തു
വാൻ വൈശാരദ്യത്തോടുകൂടി ഇരുന്നതു യാതൊന്റു അ
ങ്ങിനെ ഇരുന്ന കൌമോദകി ഗദ ഇതു. പ്രളയകാലത്തി
ങ്കൽ ഉദ്വേലവിക്ഷോഭത്താൽ അലറിന്റ ഇരുൾമേഘങ്ങളു
ടെ നാദംകണക്കെ ഇരുന്ന ചെറുഞാണൊലി ഒച്ചയോടു
കൂടിയിരുന്ന കാൎമ്മുകയഷ്ടി യാതൊന്റു അങ്ങിനെ ഇരുന്ന
ശാൎങ്ഗമെന്റു പേരുടയ പള്ളിവില്ലിതു. ചന്ദ്രരശ്മികണ

ക്കെ അതിധവളയായ് ഗംഭീരഘോഷയായിരുന്നുള്ള യാതൊൻറു അങ്ങനെ ഇരുന്ന കംബുരാജൻ ശ്രീപാഞ്ചജന്യമിതു. എടോ ശാർങ്ഗമേ, കൌമോദകീ, പാഞ്ചജന്യമേ, ദൈത്യന്മാർക്കന്തകന്മാരായുള്ളോരേ! ശത്രുവർഗ്ഗത്തിന്ന അഗ്നിരൂപന്മാരായുള്ളോരേ! നന്ദകമേ! മുരമഥനൻ ശമിതമാകിന്ന കോപത്തോട കൂടീട്ടിരിക്കിൻറു. സഹാവാസന്നോക്കിപ്പോക നിങ്ങൾ. ഏതേ നിവൃത്തങ്ങളായിതോ നിഖിലായുധവരങ്ങൾ? അവയും. ഞാനും പോവൂ” എൻറരുളിച്ചെയ്തു എഴുന്നരുളുവാനദ്ധ്യവസിക്കിൻറേടത്തു “ഏതേ നിശ്ചലങ്ങളാകിന്ന അചലവരങ്ങൾ വിറെക്കിൻറോ കുലപർവ്വതങ്ങൾ കല്പങ്ങിൻറ കാലത്തു സപ്തസമുദ്രങ്ങളും സംക്ഷുഭിതങ്ങളായിന്ന. സമുദ്രക്ഷോഭം വന്ന കാലത്തു വാസുകി തുടങ്ങി പ്രളയങ്ങളായിരുന്ന ഭുജംഗശ്രേഷ്ഠന്മാർ ഒളിച്ചുന്ന”. കല്പാന്തകാലം കണക്കെ കലങ്ങിൻറ സമുദ്രങ്ങളെയും കലങ്ങിൻറ കുലഗിരികളെയുമലങ്ങിൻറ മഹാനാഗങ്ങളെയും കണ്ടു “ഏതേ എന്തുകിലൊ ഇതു” എൻറരുളിച്ചെയ്തു നിരൂപിച്ചരുളുൻറവൻ അഗ്രഭാഗത്തിങ്കൽ നോക്ക............ന്നു കാരണം ഭഗവാൻ ഭക്തവത്സലൻ ഭാസുരവിഗ്രഹൻ ശ്രീവാസുദേവന്തിരുവടിയുടെ വാഹനപ്രധാനഭൂതൻ വിനതാനന്ദനൻ സുപർണ്ണൻ ശ്രീഗരുഡൻ ഇപ്രാപിച്ചുതു. ദേവകളും അസുരകളും കൂടി ക്ഷീരാർണ്ണവത്തിങ്കൽ മന്ദരപർവ്വതത്തെ മന്ഥാനമാക്കി ഭുജംഗനാഥൻ വാസുകിയെ നേത്രമാക്കിക്കൊണ്ടു അമൃതമഥനഞ്ചെയ്യിൻറടത്തു വിഷ്ണുമൂർത്തി വിഘ്നനാശഞ്ചെയ്യിൻറതു. ഇങ്ങനെ സുരാസുരന്മാരുടെ പരിഖേദത്തെ വരുത്തി ഒരുവർണ്ണമായ് ലഭിക്കപ്പെട്ടിരുന്ന പീയൂഷമുള്ളു യാവനൊരുത്തനാലേ മാതാവിൻറ ദാസ്യ

ഭാവത്തെ വെളിപ്പെടുപ്പാൻ മുരഹന്താവു നോക്കീരിക്കവെ ത്തന്നെ ബലാൽകരിച്ചു അപഹരിക്കപ്പെട്ടു. നിന്തിരുവടിക്കു വാഹനഭൂതനായ്‌ വഹിക്കിന്നോനാണെന്റൊള്ള വരവും യാവനൊരുത്തനാൽ കൊടുക്കപ്പെട്ടു; ഏവംഭൂതബലപരാക്രമപ്രമാഥനാകിന്ന അഗ്ഗരുഡമൂർത്തി ഇപ്രാപിച്ചു “ഏടോ കാശ്യപപ്രിയസുതാ ഭഗവാൻ ദേവദേവേശൻ പ്രശാന്തരോഷൻ. സ്വാവാസത്തിന്നാക്കിഗ്ഗമിക്ക. എന്തേ ഗതനായിതോ ഗരുഡൻ? ഞാനും പോവൂ” എന്നരുളിച്ചെയ്തു അംബരമാർഗ്ഗത്തിങ്കൽ നോക്കിന്റവൻ ദിവ്യജനത്തെ കണ്ടു “ഇവരെല്ലാ സിദ്ധന്മാർ, ചാരണഗണം, മുനിസമൂഹം, യക്ഷന്മാർ, ദേവകൾ, സംഭ്രമംകൊണ്ടു ചഞ്ചലങ്ങളാകിന കിരീടങ്ങളോടുകൂടി ഇരിക്കിന്റ ഉത്തമാംഗങ്ങളെ ഉടയരായ്‌ അഖിലജഗന്മയൻ അച്യുതൻ അപ്രമേയൻ അരവിന്ദലോചനൻ ആർത്തിനാശനൻ ആനന്ദവിഗ്രഹൻ ശ്രീവാസുദേവൻതിരുവടി മൂർത്തിയാകിന ദുര്യോധനനാലിഷ്ടം പരിഭ്രമിതനാക നിമിത്തമായ്‌ ശാന്തിഗുണത്തോടു വേറുപെട്ടു വിഷ്ണുപദത്തിങ്കൽ വിഷ്ണുവൃത്താന്തലാലസരായ്‌ തിക്കുക്കിനിറങ്ങു നിൽക്കിന്റവർ പ്രശാന്തരോഷനായി പ്രീണിതജഗത്രയൻ നാരായണസ്വാമി എന്റു കേട്ടു തങ്ങളും തങ്ങളുടെ സദനങ്ങളെ സന്തോഷത്തോടു വേറുപെട്ടു സന്തുഷ്ടചിത്തരായ്‌ പ്രാപിക്കിന്റു. എന്നാലിപ്പോഴ്‌ ഞാനും കമനീയമന്ദാകരമാകിയ സുമേരുഗുഹ നോക്കിയേ പോവൂ” എന്നരുളിച്ചെയ്തു മഹാമേരുവിനെ മഹാഗുഹ നോക്കി എഴുന്നരുളീ അഗ്നിമാലി ശ്രീസുദർശനം ശ്രീചക്രം.

വാസു: — അരുളിച്ചെയ്യുന്നു ശ്രീവാസുദേവൻതിരുവടി

"ഞാനുമിപ്പൊഴ് പാണ്ഡവന്മാരുടെ ശിബിരത്തെനോക്കിയേ പോവു" എന്നരുളിച്ചെയ്തു എഴുന്നരുളുവാനദ്ധ്യവസിക്കിന്റ കാലത്തു നൈപത്ഥ്യത്തിങ്കൽ ശബ്ദമൊണ്ടായിതു "പോകാതെ പോകാതെ" എന്റിങ്ങനെ നൈപത്ഥ്യത്തിങ്കലൊണ്ടാകിന്റ ശബ്ദത്തെ കേട്ടു "ഏതോ വൃദ്ധരാജൻ ധൃതരാഷ്ട്രനുടെ സ്വരംകണക്കെ കേൾക്കാകിന്റു. എന്തേ രാജേന്ദ്രാ ഇവൻ ഞാൻ നിന്റേൻ" എന്നരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

ധൃത:— അരുളിച്ചെയ്താനാം ദിക്കേയൻ ധൃതരാഷ്ട്രന്തിരുവടി ദുര്യോധനനുടെ ദൌരാത്മ്യം ഹേതുവായ് പരിഭ്രമനായ് പാണ്ഡവശിബിരത്തെനോക്കി എഴുന്നരുളുന്റ ശ്രീവാസുദേവന്തിരുവടിയെ അനുവർത്തിപ്പു എന്റു കല്പിച്ചു അനുസരണങ്ങളെല്ലാമരുളിന്റവൻ സംഭ്രമാവിഷ്ടചിത്തനായ് "എവിടത്തിങ്കലൂകിലോ ഭഗവാൻ ശ്രീനാരായണസ്വാമി, എവിടത്തിങ്കലൂകിലോ ഭഗവാൻ പാണ്ഡവാശ്രയകരൻ, എവിടത്തിങ്കലൂകിലോ വിപ്രപ്രിയൻ, എവിടത്തിങ്കലെഴുന്നരുളീകിലോ ഭഗവാൻ ശ്രീദേവകീനന്ദനൻ? ഭഗവാനേ ശാർങ്ഗായുധാ! എന്നുടെ പുത്രനുടെ അപരാധം ഹേതുവായ് നിന്തിരുവടിയുടെ ശ്രീപാദകമലങ്ങളിൽ എന്നുടെ ശിരസ്സു" എന്നരുളിച്ചെയ്തു ശ്രീവാസുദേവന്തിരുവടിയുടെ ശ്രീപാദകമലങ്ങളിൽ ദണ്ഡവൽ വീണു നമസ്കരിച്ചരുളിനാൻ സമ്രാട് ധൃതരാഷ്ട്രൻ ധൃതരാഷ്ട്രന്തിരുവടി.

വാസു:— അരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി തന്തിരുവടിയുടെ ശ്രീപാദങ്ങളിൽ പരിഭ്രാന്തചിത്തനായ് പതിക്കിന്റ പൌരവശ്രേഷ്ഠനാകിയ . വൈചിത്രവീര്യൻ

ധൃതരാഷ്ട്രന്തിരുവടിയെ കണ്ടു ദയാപരനാകിന ദേവദേവശൻ "എന്തിന കഷ്ടമേ! പാദങ്ങളിൽ പതിതനായിതോ അത്രഭവാൻ? എഴുനിൽക്കെഴുനിൽക്ക" എൻറരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

ധൃതഃ—"അനുഗ്രഹം ലാളിച്ചേൻ ഞാൻ ഭഗവാനേ! ഇതല്ലോ അൎഘ്യപാദ്യങ്ങൾ. സ്വീകരിച്ചരുളുക നിന്തിരുവടി" എൻറരുളിച്ചെയ്താൻ ധൃതരാഷ്ട്രന്തിരുവടി.

ശ്രീവാസു:—"സന്തുഷ്ടമനസ്സനായ് സമസ്തത്തിനെയും സംഗ്രഹിക്കിൻറേൻ. ഇനി എന്തു നിനക്കൊരു പ്രിയം വേണ്ടിൻറതു" എൻറരുളിച്ചെയ്താൻ ശ്രീനന്ദകായുധൻ ശ്രീവാസുദേവന്തിരുവടി.

ധൃതഃ— "ഭക്തജനാവലംഗതൽപരനാകിന ഭഗവാൻ പ്രസന്നനായിട്ടിരിക്കിൽ ഇതിന്മേൽ എന്തിനെ ഞാനിച്ഛിപ്പൂ" എൻറരുളിച്ചെയ്താൻ ധൃതരാഷ്ട്രന്തിരുവടി.

വാസു:—"പുനർദ്ദൎശനത്തിനായ് കൊണ്ടു ഹസ്തിനപുരത്തിലകത്തു പൂക ഭവാൻ" എൻറരുളിച്ചെയ്താൻ ശ്രീവാസുദേവന്തിരുവടി.

ധൃതഃ—"യാതൊൻറു ഭഗവാൻ ശ്രീനാരായണസ്വാമി അനുശാസിക്കിൻറതു അതവ്വണ്ണമാക" എൻറരുളിച്ചെയ്തു അഭ്യന്തരന്നാകി എഴുന്നരുളിനാൻ അംബികേയൻ ധൃതരാഷ്ട്രന്തിരുവടി.

അനന്തരം ലോകസൗഖ്യാൎത്ഥം ദൂതവാക്യം പ്രവൃത്തമായിതു. എങ്ങനെ എങ്കിൽ ചതുസ്സാഗരപൎയ്യന്തയായ് ഹിമവദ്വിന്ധ്യകുണ്ഡലയായ് മേരുമന്ദരകുചയായ് ഇരുന്ന ഭഗവതി വസുന്ധര ഭൂമിയെ ഒരു വെണ്കൊററക്കുടക്കീഴ് അ

ങ്ങളിയ ശാസനത്തെയുമച്ചായ് ദുഷ്ടനിഗ്രഹം പണ്ണി ശിഷ്ടപരിപാലനത്തെയും ചാതുർവ്വർണ്ണികന്മാരെ സ്വസ്വസ്ഥാനത്തിങ്കൽ നിറുത്തി ഉൾദ്രവോപദ്രവം തസ്കരം ഭയം എന്നിവമാതികളോട്ടു വേറുപട്ടുള്ള നിർമ്മലചിത്തനാകിന രാജശ്രേഷ്ഠൻ അഴകതായ് രക്ഷിച്ചുതളരുമാറാക. പശുക്കൾക്കും ബ്രാഹ്മണർക്കും നന്മ വരുമിതാക. എന്റിങ്ങനെ നാടകാവസാനത്തിങ്കിൽ ജഗത്തിന്റെ സമ്പത്തു നിമിത്തമായ് ഭരതവാക്യമൊണ്ടായിതു.

ഹരിഃ ശ്രീ ആദിത്യവർമ്മായ നമഃ. അഞ്ഞൂററു അറുപത്തു ർ_മാമാണ്ടു മിഥുനഞായിറു ഫോകിൻറനാൾ പരവകൽ ഗൃഹത്തിൽ ഇരുന്ന ചെറിയനാട്ടു ഉണ്ണിരാമഹസ്തലിഖിതം. നാരായണായ നമഃ.





